൧൦൮൦-൩ ൧൦൭൦

പുസ്തകം ൧൦] കന്നി [ലക്കം ൯

മലങ്കര

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ പുകഴ്ചചെയ്വാൻ സംഗതി വരരുതു".

(മാർ പൌലൂസ).

## സംഗതിവിവരങ്ങൾ.



Mar Thomas Press Cottayam.

# പഞ്ചാംഗം

## ൧൯൦൧—൧൦൭

| സൂര്യാനി | ഇംഗ്ലീഷ | മലയാളം | ആഴ്ച | വിശേഷ ദിവസങ്ങൾ. |
|---|---|---|---|---|
| ൧ | ൧൪ | ൨൯ | തി | |
| ൨ | ൧൫ | ൩൦ | ചൊ | ൧ നു— അറിയിപ്പുകാരൻ ആദായിയുടെയും അബ്ബായി സഹദായിയുടെയും ഒ. ൽ. |
| ൩ | ൧൬ | ൩൧ | ബു | |
| ൪ | ൧൭ | ൧ | വ്യാ | ൭ നു— സ്ലീബായുടെ ശേഷം ൫-ാം ഞാ. വാ. ലൂക്കൊ. ൧൬. ൧൩—൧൮ മർസ്ഗീസ മാർ ബാക്കൊസു എന്ന സഹദേന്മാരുടെയും ഒ. ൽ. |
| ൫ | ൧൮ | ൨ | വെ | |
| ൬ | ൧൯ | ൩ | ശ | |
| ൭ | ൨൦ | ൪ | ഞ | ൧൪ നു— സ്ലീബാ ശേഷം ൬-ാം ഞാ. വാ. മത്താ. ൨൩. ൧—൧൨ |
| ൮ | ൨൧ | ൫ | തി | |
| ൯ | ൨൨ | ൬ | ചൊ | ൧൫ നു— ഒസ്ത്യയൊസൊ എന്ന സന്യാസിയുടെ ഒ. ൽ. |
| ൧൦ | ൨൩ | ൭ | ബു | |
| ൧൧ | ൨൪ | ൮ | വ്യാ | ൨൧ നു— സ്ലീബാ ശേഷം ൭-ാം ഞാ. ലൂക്കൊ. ൧൮. ൧൮—൨൭. |
| ൧൨ | ൨൫ | ൯ | വെ | |
| ൧൩ | ൨൬ | ൧൦ | ശ | ൨൮ നു— സ്ലീബായുടെ ശേഷം ൭-ാം ഞാ. മത്താ. ൫. ൨൧—൨൬ |
| ൧൪ | ൨൭ | ൧൧ | ഞ | |
| ൧൫ | ൨൮ | ൧൨ | തി | |
| ൧൬ | ൨൯ | ൧൩ | ചൊ | |
| ൧൭ | ൩൦ | ൧൪ | ബു | |
| ൧൮ | ൩൧ | ൧൫ | വ്യാ | |
| ൧൯ | ൧ | ൧൬ | വെ | |
| ൨൦ | ൨ | ൧൭ | ശ | |
| ൨൧ | ൩ | ൧൮ | ഞ | |
| ൨൨ | ൪ | ൧൯ | തി | |
| ൨൩ | ൫ | ൨൦ | ചൊ | |
| ൨൪ | ൬ | ൨൧ | ബു | |
| ൨൫ | ൭ | ൨൨ | വ്യാ | |
| ൨൬ | ൮ | ൨൩ | വെ | |
| ൨൭ | ൯ | ൨൪ | ശ | |
| ൨൮ | ൧൦ | ൨൫ | ഞ | |
| ൨൯ | ൧൧ | ൨൬ | തി | |
| ൩൦ | ൧൨ | ൨൭ | ചൊ | |
| ൩൧ | ൧൩ | ൨൮ | ബു | |

(Side labels: തെശ്രീൻ കദം — സൂര്യാനി column; ഒക്ടോബർ, നവംബർ — ഇംഗ്ലീഷ column; തുലാം — മലയാളം column)

# മലങ്കര ഇടവക പത്രിക

പുസ്തകം ൧൦]    ൧൯൦൧    ഏപ്രിൽ    [ലക്കം ൯

മംഗളം

വിധവയുടെ കരച്ചൽ കണ്ടയ്യൊ എന്തഴിഞ്ഞിതി-
ടയിക്കമൊട്ടു കനിഞ്ഞും മോദമോടൊന്നുതന്നെ
പരമഗതിയണഞ്ഞാപ്പുത്രനെത്തൊട്ടു ജീവൻ-
കരുണയൊടു കൊടുത്തോരീശനാണാശ്രയം മെ.

നടക്കൽ വക്കി.

---

## ആരംഭം ഒന്ന് അവസാനം മറെറാന്ന്.

നിങ്ങൾ ഇത്ര ബുദ്ധിഹീനന്മാരാകുന്നുവൊ? ആത്മാവിൽ ആരംഭിച്ചിട്ടു നിങ്ങൾ ഇപ്പോൾ ജഡത്തിൽ അവസാനിപ്പിക്കുന്നുവൊ?. നിങ്ങൾ ഇത്ര എല്ലാം വെറുതെയൊ കഷ്ടപ്പെട്ടതു. അതു വെറുതെ എന്നുവരികിൽതന്നെ. (ഗലാ ൩ അ ൩.൪)

ഇതാ പ്രിയരെ! ഇവിടെ പൌലൊസു ശ്ലീഹാ ഒരു ഇടവകയെക്കുറിച്ചു അതിന്റെ ബുദ്ധിഹീനതനിമിത്തം ആക്ഷേപിച്ചു പറയുന്നു. ഇതു ഗലാത്യായിലുള്ള ഇടവകയെക്കുറിച്ചല്ലാതെ നമ്മെക്കുറിച്ചുള്ളതല്ലാ എന്നു ചിലക്കു തോന്നിയേക്കാം. പക്ഷെ ജഡത്തിൽ നാം അവസാനിപ്പിക്കുന്നു എങ്കിൽ ഈ ശാസന നമുക്കും ചേരാതിരിക്കുന്നതു എങ്ങിനെ. ഒരു പ്രവൃത്തിയുടെ ആരംഭവും അവസാനവും നല്ലതായിരിക്കാഞ്ഞാൽ ബുദ്ധിയോടെ അതു ചെയ്യിപ്പുന്നവരും. ഒരുവേള ഇടസ്സം ആകാത്തതായിരുന്നാലും തുന്നക്കാരന്റെ വേലപോലെ ഒടുവിൽ ഒരു നല്ല പൂർണ്ണതയുണ്ടായാൽ ആയതും ശ്ലാഘനീയംതന്നെ.

നമ്മുടെ ആരംഭമൊ വിശുദ്ധ മാമോദീസാ മൂലം ആത്മാവിലാകുന്നു. ചിലർ ഇതിനോടുകൂടെ പ്രാർത്ഥന, ഉപവാസം, ധർമ്മം, വിനയം മുതലായ സൽപ്രവൃത്തികളിൽ കുറെശ്ശെ വളരുന്നവരും, എന്നാൽ അവസാനം വരുമ്പോൾ അവർ മേൽ പറഞ്ഞവയെ അശേഷം നിറവേററാതെ അവയെ നിസ്സാരമായി എണ്ണിക്കൊണ്ടു, തങ്ങളുടെ ആദ്യനടപ്പുകളെ മറന്നുകളഞ്ഞു മായയിലേക്കു തങ്ങളുടെ ഹൃദയത്തെ ചായിച്ചുകൊണ്ടു ജഡത്തിൽ തങ്ങളുടെ ദിവസങ്ങളെ അവസാനിപ്പിക്കുന്നവരും ഉണ്ടു. ഹാ. ഇതിനെക്കുറിച്ചുള്ളയൊ ശ്ലീഹാ ഇവിടെ ശാസിച്ചു പറയുന്നതു. കാരണം അവർ ഇത്രയോളം വെറുതെയല്ലയൊ കഷ്ടപ്പെട്ടതു.

പ്രിയരെ! ഇവിടെ ആത്മാവിൽ ജീവിച്ചുകൊണ്ടു അതിൽ നിലനിന്നുപോരെണമെന്നിരുന്നാൽ അനേകം കഷ്ടപ്പാടുകളെല്ലാം ക്ഷമയോടെയും ഭക്തിയോടെയും സഹിക്കേണ്ടിയിരിക്കുന്നു. ഇങ്ങിനെ ഇരിക്കെ ഇപ്രകാരമുള്ള കഷ്ടതകളെ ഏററ അനുഭവിച്ചും ജഡആഗ്രഹത്തിനു ഒരുപ്രകാരത്തിലും സമ്മതിക്കാതെ, തന്റെ ശക്തിക്കുതക്കവണ്ണം ഇരുന്നുകൊണ്ടു ക്ഷമയോടെ തന്റെ ബാല്യയൌവനങ്ങളെ കഴിച്ചുകൂട്ടിയശേഷം വീണ്ടും ജഡത്തിന്റെ പിന്നാലെ പായുന്നു എങ്കിൽ നമ്മുടെ ആദ്യനീതിയും പതിവ്രതയും നമുക്കു ഒരു ഉപകാരവും സമ്പാദിക്കുന്നില്ലാ. നമ്മുടെ മുമ്പിലത്തെ നന്മ ദൈവതിരുസന്നിധിയിൽ ഓർക്കപ്പെടുകയുമില്ലാ.

ഇതിൽ നാം ബുദ്ധിഹീനന്മാരല്ലയൊ പാടുപെട്ടേടത്തു പെട്ടു. ഒരു ഫലവും ഇല്ലായെന്നു വന്നുകൂടുന്നതു പെരുത്തുസങ്കടം. ഇതാ "ഈ ആയുസ്സിൽമാത്രമെ നമുക്കു മശിഹായിൽ ആശാബന്ധം ഉള്ളു എങ്കിൽ നാം സകല മനുഷ്യരിലും അരിഷ്ടന്മാരാകുന്നു". അതെ പ്രിയരെ! സംശയമില്ലാ. എന്തുകൊണ്ടെന്നാൽ മശിഹായിക്കു ജീവിക്കുന്നവക്കു ഈ ലോകസുഖങ്ങളും ബഹുമാനങ്ങളും പൂർണ്ണമാകുന്നതല്ലാ. അതിനും പുറമെ സംഖ്യയില്ലാത്ത അരിഷ്ടങ്ങൾ അവസാനത്തോളം ബാധിച്ചുകൊണ്ടുമിരിക്കും.

ഇങ്ങിനെ ഇരിക്കെ തങ്ങളുടെ ഈ ലോകവാസത്തിന്റെ ശേഷവും മേലിൽനിന്ന ആശ്വസിപ്പിക്കപ്പെട്ടില്ലാ എങ്കിൽ വിഗ്രഹങ്ങളുടെപിന്നാലെ പോയവരും തങ്ങളുടെ ജഡജന്മങ്ങളെ പാലിച്ചവരുമായി മൃഗപ്രായന്മാരായ അജ്ഞാനികളെക്കാൾ അരിഷ്ടന്മാരെന്നല്ലാതെ എന്തു പറവാനുള്ളു. നിങ്ങൾക്കു മനസ്സിലാകുവാനെന്നപ്രകാരം പറയുന്ന എന്നേയുള്ളു. നിങ്ങൾക്കു ഇഷ്ടമാകുന്നുവെങ്കിൽ ഈ ലോകത്തെ സുഖമായി അനുഭവിച്ചുകൊൾക.

ഹാ! ഇതു ഒരുപ്രകാരത്തിലും ഹിന്തുക്കളിൽപോലും സമ്മതിക്കാത്തതും ജഡമയന്മാർക്കൂടെയും അധരങ്ങളിൽ മറുത്തുപറയുന്നതുമായ സംഗതിയെന്നു നിങ്ങൾക്കൂടെയും ഏറ്റുപറയാതിരിപ്പാൻ നിവൃത്തിയില്ലാ. എന്തുകൊണ്ടെന്നാൽ ഒരു ഭാവികാലം ഉണ്ടെന്നും ആയതിൽ ഒന്നുകിൽ പരമാനന്ദം അല്ലെങ്കിൽ അതിദുരിതം അനുഭവിക്കേണമെന്നും അവർ നിശ്ചയമായി പറയുന്നു.

ഇപ്രകാരമാകുന്നുവെങ്കിൽ മോക്ഷത്തിലും നരകത്തിലും ഓരോ കാൽ ചവിട്ടുവാൻ ബദ്ധപ്പെടേണ്ടാ. രണ്ടിനെയും അഗാധമായി പരിശോധിച്ചു നോക്കുവിൻ. കരുത്തനെ പിടിക്കുന്നുവെങ്കിൽ കരുത്തനെ പിടിക്കണം എന്ന പഴഞ്ചൊല്ലുപോലെ നല്ലതും നിലനില്ക്കുന്നതുമായതിനെ മുറുകെ പിടിപ്പിൻ. കാൽ രണ്ടും അതിൽതന്നെ ഉറപ്പിപ്പിൻ കാററിനാൽ ഉഴലപ്പെടുന്ന ഞാങ്ങണക്കു നാം സദൃശപ്പെടരുതെ. സാത്താന്റെ പരീക്ഷാ തിരമാലകളുടെ ഇടയിൽ നാം നെടുവീപ്പിടുന്നവരാകയുമരുത്. —

നമുക്കു ഏതെങ്കിലും ഒരു പരീക്ഷ വരുമ്പോൾ, അതിൽ ഉൾപ്പെടാതെ നീതിയെ പാലിച്ചാൽ ഉണ്ടാകുന്ന നിത്യഭാഗ്യങ്ങളെയും, അതിൽ വീണുപോയാൽ ഉണ്ടാകുന്ന നിത്യ അരിഷ്ടതയെയും (അതായതു സ്വർഗ്ഗത്തെയും, നരകത്തെയും) കുറിച്ചു അതിന്റെ ഗുണാഗുണങ്ങളെപ്പററി നമ്മുടെ ഹൃദയത്തിൽ നന്മയുടെ ദൂതനും തിന്മയുടെ ദൂതനും ആത്മാവിന്റെ ഭാഗവും ജഡത്തിന്റെ ഭാഗവും പിടിച്ചുകൊണ്ടു തമ്മിൽ ഒരു സംവാദം ചെയ്വാൻ ഇടകൊടുക്കുന്നതു ഒരുപ്രകാരത്തിൽ നല്ലതുതന്നെ.

ഇപ്രകാരം കുറെനേരം ഇങ്ങിനെ രണ്ടുകക്ഷികളും തമ്മിൽ അകമെ ഒരു നല്ല തർക്കം നടന്നശേഷം, രണ്ടുപേരെയും മനസ്സാക്ഷിയെന്ന നീതിയുള്ള ന്യായാധിപതി മുമ്പാകെനിർത്തണം. അപ്പോൾ ആ ന്യായാധിപതി, ദൈവത്തിൽ നീതിയുടെ ന്യായപ്രമാണത്തിൽ നിന്നും അനേകം ന്യായങ്ങളാൽ ഇവരോടും ചോദ്യം ചെയ്യും. അടിസ്ഥാനം കൂടാതെ അനാവശ്യമായി തർക്കിച്ച തിന്മയുടെ ദൂതനെ അവൻ മിണ്ടടക്കി ബന്ധനത്തിൽ ആക്കും. ഈ സമയം നന്മയുടെ ദൂതൻ ശക്തി ഏറിയവനായി ആത്മാവിനോടു ഒരുമിച്ചുകൊണ്ടു പരീക്ഷയെ നിസ്സാരമായി ഓടിച്ചുകളയും.—

പ്രിയമുള്ളവരെ! നാം പരീക്ഷയിൽ ഏല്പെട്ടുകൊണ്ടു അതിനോടു പോരാടി അതിന്റെമേൽ ജയം പ്രാപിച്ചാൽ നമുക്കു ഒരു വലിയ മഹത്വമാകുന്നുവെന്നു നാം നിഗളമായി വിചാരിച്ചുകൊണ്ടു പരീക്ഷക്കു (പിശാചിന്നു) സ്ഥലം കൊടുത്താൽ പക്ഷെ നാം പരാജിതന്മാരായിപോകുവാൻ എളുപ്പമാകുന്നു—

എന്തുകൊണ്ടെന്നാൽ ആയതു ഒരു വലിയ വേശ്യാസ്ത്രീയെപോലെ ഇരിക്കുന്നു. പുണ്യവാനായ യൌസേപ്പിനെപോലെ ഇരിക്കുന്നവരെയും വീഴിപ്പാൻ തരം നോക്കുന്നു. യൌസേപ്പു പരീക്ഷയെ ജയിച്ചു എന്നിരുന്നാലും കുറെനാളേക്കു ജനങ്ങളുടെ ഇടയിൽ പരമാർത്ഥത്തിന്നു എതിരായി പലതിലും ദുരഭിപ്രായം ഉണ്ടായിരുന്നതു കൂടാതെ കാരാഗ്രഹവും സഹിക്കേണ്ടിവന്നു.

ഇതിന്റെ കാരണം പരീക്ഷ ഉണ്ടായതുകൊണ്ടല്ലാതെ പിന്നെ എന്തു? അവന്നൊടുവിൽ ബഹുമാനം കിട്ടിയതു പരീക്ഷ അവന്റെമേൽ വീണപ്പോൾ അതിനെ ജയിച്ചതുകൊണ്ടായിരുന്നുവല്ലൊ എന്നുവച്ച്, നാമും പരീക്ഷയാൽ ബാധിക്കപ്പെടുന്നതു നല്ലതാകുന്നു എന്നു വല്ലവനും വിചാരിച്ചുപോകുന്നു എങ്കിൽ ആ വിചാരം വെറും പൈശാചികം മാത്രമെന്നു കരുതിക്കൊൾക—

എന്തുകൊണ്ടെന്നാൽ മനുഷ്യരിൽ മിക്കപ്പൊഴും ആത്മമയവും ജഡമയവും ഇടകലർന്നു സഹവാസം ചെയ്യുന്നു. അതിനാൽ പരീക്ഷ രാത്രിയിൽ കള്ളനെപോലെ വരുന്നസമയം ജഡമയമാണ നമ്മിൽ സഹവാസം ചെയ്തുകൊണ്ടിരിക്കുന്നതെങ്കിൽ പ്രയാസം കൂടാതെ ആയതു നമ്മെ കൂട്ടിക്കൊണ്ടുപോയി ഭയങ്കരമായുള്ള കിടങ്ങുകളിലേക്കു തള്ളിയിടും. നേരെമറിച്ചു ആത്മമയമാകുന്ന ആ സമയം നമ്മിൽ അധിവസിക്കുന്നതെന്നിരുന്നാൽ പരീക്ഷയെ അതുവന്നവഴിയെ എളുപ്പത്തിൽ പായിച്ചുകളയും.

എന്നാൽ ഈ രണ്ടു സ്വഭാവങ്ങൾ എപ്പോഴെല്ലാം നമ്മോടു ചേർന്നിരിക്കുമെന്നും ഇന്നപ്പോഴെല്ലാം നമ്മെ വിട്ടുപോകുമെന്നും അറിയുന്നതു അസാദ്ധ്യം. എന്തെന്നാൽ നാം ചിലപ്പോൾ ആത്മമയന്മാരായിരിക്കുന്നു എന്നു വിചാരിക്കുന്ന സമയം പരീക്ഷ പ്രത്യപ്പെടുമ്പോൾ ആത്മമയം നമ്മിൽനിന്നും ഒളിച്ചോടിപ്പോകയും, ജഡമയം നമ്മെ ആധീനപ്പെടുത്തി, നാം പരീക്ഷയിൽ വഴുതി വീഴുകയും അതോടുകൂടി നിരാശ്രയം എന്ന പാതാള ചുഴപ് നമ്മെ കുറെശ്ശ കുറെശ്ശയായി കവർച്ചചെയ്തുകൊണ്ടു ചിലപ്പോൾ അശേഷമാക്കികളകയും ചെയ്യു എന്നുവന്നേക്കാം—

അതിനാൽ നാം പരീക്ഷയെ ഒരുപ്രകാരത്തിലും അടുപ്പിക്കരുതെ. അല്ലാഞ്ഞാൽ നാം പിശാചിന്നു സ്ഥലം കൊടുക്കുകയാകുന്നു. പ്രിയരെ! ആത്മമയം നമ്മിൽനിന്നും ഒരിക്കലും വിട്ടുമാറാതിരിപ്പാൻവേണ്ടി ദൈവകൃപക്കു നാം എപ്പോഴും പാത്രവാന്മാരായിരിക്കത്തക്ക വിധത്തിൽ നമ്മുടെ നടപ്പുകളെയും, ജീവന്റെ ഉറവ അതിൽനിന്നാകയാൽ നമ്മുടെ ഹൃദയത്തിന്റെ ശുദ്ധിയെയും നാം സൂക്ഷിക്കണം.

ആത്മമയം നമ്മിൽ കുടിയിരിക്കുന്നു എന്നുള്ള ദിവ്യരഹസ്യത്തിന്റെ അറിയപ്പെടാകുന്ന അടയാളം ഇടവിടാതെയുള്ള മനൊപ്രാർത്ഥനയിൽ ദൈവവുമായുള്ള സംസർഗ്ഗം നമുക്കു ഉണ്ടാകുന്നു എന്നുള്ളതല്ലാതെ പിന്നെ എന്ത്?

ഏതു ജോലിയിൽ പ്രവേശിച്ചിരിക്കുന്നവനും എത്ര കഠിനരോഗത്താൽ ബാധിക്കപ്പെട്ടവനും ഇതു എളുപ്പമുള്ളത് എന്നു മാത്രമല്ലാ അവന്റെ ജോലിയുടെ ഭാരത്തെയും മററവന്റെ വേദനയുടെ ആധിക്യത്തെയും ഇതു ഘനം കുറക്കുന്നതുമാകുന്നു. മനുഷ്യരുടെ മുഖസ്തുതിയാൽ ഒടുവിലത്തെ ദിവസമുള്ള കൂലി നഷ്ടപ്പെട്ടുപോയേക്കുമെന്നു ഭയപ്പെട്ടവനായിട്ടു....ഇത് രഹസ്യത്തിൽ കാണുകയും പരസ്യത്തിൽ നൽകുകയും ചെയ്യുന്നവനായ ദൈവവും ഇവനും അല്ലാതെ ഒരുത്തനും കാണുന്നതും അറിയുന്നതുമല്ലാ.

അതിനാൽ തന്റെ കൃപമൂലം കർത്താവിൽനിന്നു നാം വിളിക്കപ്പെട്ടവരും അനുഗ്രഹിക്കപ്പെട്ടവരും ആകുന്നതുകൊണ്ടു, ആത്മാവിൽ ആ ദിവ്യപാതയിൽകൂടെ നാം യാതൊന്നിനെ ആദായപ്പെടുത്തുവാനായിട്ടു ആരംഭിച്ചു നടന്നുവൊ ആ ഉദ്ദെശനിവൃത്തിക്കായിട്ടു ആ പാതയിൽകൂടെ തന്നെ നമ്മുടെ നടപ്പുകളെ അവസാനിപ്പിക്കയല്ലാതെ, ആത്മാവിൽ കുറെ നടന്നു, പിന്നെ ജഡത്തിൽ കൊണ്ടുപോയി അവസാനിപ്പിച്ചു എന്നുവന്നാൽ വാഗ്ദത്തം ചെയ്യപ്പെട്ട കൂലിയൊ നഷ്ടം. പുറമെ കഠിനശിക്ഷയും കിട്ടുമെല്ലൊ.

ഹാ! നമ്മുടെ മരണനാഴികയിൽ നമ്മുടെ കാലടികൾ നാം തുടങ്ങിയതായ ജീവപാതയിൽ കണ്ടെത്തപ്പെട്ടാൽ ഭാഗ്യം. എപ്പോഴാകുന്നു മരിക്കുന്നതു എന്നു ഒരുവനോടു ചോദിച്ചാൽ അവന്റെ മറുപടി "എനിക്കു നിശ്ചയമില്ല" എന്നായിരിക്കും.

നിനക്കു നിശ്ചയമില്ലന്നു നീയും എനിക്കു നിശ്ചയമില്ലന്നു ഞാനും പറയുമായിരിക്കും. എന്നാൽ യജമാനൻ രണ്ടാം യാമത്തിലൊ മൂന്നാം യാമത്തിലൊ വരുമ്പോൾ നോക്കിപാർത്തുകൊണ്ടു ഉണർന്നിരിക്കുന്ന ദാസന്നു ഭാഗ്യം.

തന്റെ വാസസ്ഥലം നശിപ്പിപ്പാൻ ഒരു ശത്രു വരുന്നു എന്നു കേൾക്കയും അവന്റെ വരവ ഇന്നപ്പൊഴെന്നു നിശ്ചയമില്ലാതിരിക്കയും ചെയ്യുമ്പോൾ ഉറങ്ങുകയാകുന്നുവൊ ജ്ഞാനമുള്ളവന്റെ വേല. അവൻ വല്ലപ്രകാരത്തിലും തെരിഞ്ഞിൽ മുള്ളിന്മേൽ നിന്നുകൊണ്ടും ശത്രുവിന്റെ വരവിനെയും അതിൽനിന്നു ചാടിപ്പോകേണ്ടും മാർഗ്ഗം എന്തെന്നും കരുതി ഉണർച്ചയോടെ വിചാരപ്പെടാതിരിക്കുമൊ—

ആയ്തിനാൽ പ്രിയരെ! നാം ഈപ്രകാരം ആത്മാവിൽ ഉണർച്ചയുള്ളവരായിരിക്കണം. തുടങ്ങിയതു അവസാനിപ്പിക്കണം. ജഡ ഇമ്പങ്ങളാൽ നമ്മുടെ ആത്മാവിന്റെ കൈവെപ്പിനെ നാം അയത്തുപോകരുതെ. മാട്ടോടിന്നു തുല്യമായിരിക്കുന്ന ലഹരിത്തിനുവേണ്ടി മാണിക്യമയമായിരിക്കുന്ന വിലപിടിച്ച ആത്മാവിനെ പണയം കെട്ടികളയരുതെ—

ജഡത്തിന്നായിട്ടു ഇഹലോകവിചാരങ്ങളാൽ മാത്രം വലയപ്പെട്ടാൽ ആകയില്ലാ. ആത്മാവിന്നായിട്ടു ആലോകവിചാരങ്ങളാൽ അധികമായിട്ടു നാം നെട്ടുവീർപ്പിടുന്നവരാകണം. രണ്ടും ഒരുപോലെ അനുഭവിപ്പാൻ ആരും കരുതെണ്ടാ. രണ്ടാലൊന്നു നഷ്ടമായെതീരു എന്നതു മുദ്രയിടപ്പെട്ട തീർപ്പുതന്നെ. ഒന്നുകിൽ ജഡം അല്ലങ്കിൽ ആത്മാവ്—

എന്നാൽ ഇതിൽ വേറൊരു വിസ്മയം കൂടെ ഉണ്ടു. അതായതു ജഡത്തെ നഷ്ടപ്പെടുത്തിയാലും ആത്മാവിന്റെ നൽവരത്താൽ ഒടുവിലത്തെ ദിവസത്തിൽ ജ

ധത്തിന്നും ആത്മാവിനെ തൊട്ടിച്ചു, സന്തോഷം നിറഞ്ഞിരിക്കുന്നതും യേശുമശിഹായുടെ കഷ്ടപ്പാടിന്റെ ഉദ്ദേശ നിവൃത്തിയുമായിരിക്കുന്ന ആ മഹാ പരമാനന്ദഭാഗ്യം അവകാശമായനുഭവിക്കാം. എന്നാൽ ആത്മാവിനെ നഷ്ടപ്പെടുത്തിയാൽ ഒരു പ്രയോജനവും ഇല്ലാ. ” ണ്ടും നട്ടകടലിൽ.

പ്രിയ വായനക്കാരെ! കാലങ്ങളുടെ സ്ഥിതിയെക്കുറിച്ചു വാചാലമാകുമ്പോൾ കൊയിത്തുകാര വളരെയും ധാന്യം ചുരുക്കവും ആയിരിക്കുന്നു. ഇതിനെക്കുറിച്ചു വറവാൻ പലരെയുമുണ്ടു. അതിനാൽ ആത്മാവിൽ ആരംഭിച്ചിട്ടു ജഡത്തിൽ അവസാനിപ്പിക്കുന്നുവൊ? എന്ന പരിതാപം നിറഞ്ഞ ചോദ്യംതന്നെ നിങ്ങൾക്കു പ്രസംഗവും ഉണർത്തുവരുത്തുന്ന ദൂതനും ആയിരിക്കും.

൧൦'.

---

## കെ. എൻ. ഡി. അവർകളുടെ പൎയ്യാലോചനങ്ങൾ.

മിസ്റ്റർ കെ. എൻ. ഡി. അവർകളും ഞാനും തമ്മിൽ വീണ്ടുംജനനത്തെ സംബന്ധിച്ചു വിവാദിച്ചുവരവെ താരക ൧൯൦൦-൩-ാംലക്കം ൫൩-ാം പുറത്തു; ജഡസ്വഭാവത്തെ വിട്ടു ആത്മസ്വഭാവത്തിൽ ഒരുവൻ ആയിതീരുന്നതാണ വീണ്ടും ജനനമെന്നു താരകലിഖിതാവു വാദിക്കയും അതിന്നസമാധാനമായി ഈ പത്രപംക്തികളിൽ ആത്മസ്വഭാവം ഒരുവനുണ്ടായിതീരണമെങ്കിൽ ആത്മാവിൽനിന്നു ജനിക്കണമെന്നും സ്വഭാവവും ജനനവും രണ്ടാണെന്നും ഞാൻ പ്രസ്ഥാവിച്ചിരുന്നതിനെ ലേഖകൻ തെറ്റായിമനസ്സിലാക്കിയുംകൊണ്ടു ഈ കഴിഞ്ഞ മിനമാസത്തെ സഭാതാരകയിൽ ചില യുക്തികൾ പുറപ്പെടുവിച്ചിരിക്കുന്നതു എന്റെ നേത്രേന്ദ്രിയങ്ങൾക്കു വിഷയീഭവിച്ചതിനാലാണ ഇപ്പോൾ ഈ ലേഖനത്തിനു എന്നെ പ്രോത്സാഹിപ്പിച്ചതു.

൧. "യാക്കോബായ സഹോദരരെ പാപസ്വഭാവം നീങ്ങി ദൈവസ്വഭാവം ഒരുവനുണ്ടാകുന്നതാണ. വീണ്ടും ജനനം എന്നു നിങ്ങൾ സമ്മതിക്കുന്നുണ്ടോ?" എന്നു മിസ്റ്റർ കെ. എൻ. ഡി. റോമ ൮-ാം ൧—൯ വരെയുള്ള വാക്യം ആധാരമാക്കി ചോദിക്കയും അതിന്നു ഞാൻ; മേല്പറഞ്ഞ വാക്യങ്ങളിൽ ശ്ലീ: പൌലൂസ പറയുന്നതു ജീവിതത്തെ സംബന്ധിച്ചാണെന്നും അതിനാൽ ജീവിതത്തിന്നു കാരണമായ ജനനം മാമോദീസായാൽ ഉണ്ടാകുമൊ ഇല്ലയൊ എന്നാണ നോക്കേണ്ടതു എന്നും ജനനത്തെ സംബന്ധിച്ചു വാദിച്ചുവരുമ്പോൾ പോയിൻറുവിട്ടു ജീവിതത്തെ ആസ്പദമാക്കി തൎക്കിക്കുന്നതു യുക്തി അല്ലെന്നും കാണിച്ചിരുന്നു, വേറൊരു വാക്കിൽ പറഞ്ഞാൽ ജനിച്ചതിൽ പിന്നീടാണ സ്വഭാവമുണ്ടാകുന്നതു എന്നും, സ്വഭാവത്തിൽ നിന്നു ജനനമല്ല ജനനത്തിൽനിന്നു സ്വഭാവമുണ്ടാകുന്നു. ഇതത്രെ ഞാൻ പറഞ്ഞതിന്റെ സാരം. ഈ വിഷയത്തെ സൂക്ഷ്മത്തെ വേണ്ടവണ്ണം മനസ്സിലാക്കാതെ, "മിസ്റ്റർ ഉമ്മൻ എന്റെ അഭിപ്രായത്തെ സമ്മതിക്കയാണ" എന്നു നിലവിളികൂട്ടിയതു ഒരുതരം ഭ്രമമാണെന്നെ വിചാരിപ്പാൻ തരമുള്ളു.

൨. ശ്ലീ: പുസ്തകത്തിൽ രണ്ടുതരം സ്വഭാവക്കാരെപ്പറ്റി വിവരിക്കുന്നുണ്ടു. ൧. ജഡസ്വഭാവമുള്ള ജഡമനുഷ്യനും. ൨. ആത്മസ്വഭാവമുള്ള ആത്മമനുഷ്യനും ആകുന്നു. ൧. ജഡത്തിൽനിന്നു ജനിക്കുന്നതും,

ജഡസ്വഭാവത്തോടുകൂടിയും ആകുന്നു. ൨-ാമത്തേതൊ ആത്മാവിൽനിന്നു ജനിക്കുന്നതും ആത്മസ്വഭാവമുള്ളതുമത്രെ. ജഡത്തിൽനിന്നു ജനിക്കുന്ന ഒരു ശിശുവിനു ജഡസ്വഭാവം ഉടൻ വെളിപ്പെടാതെ കാലാന്തരംകൊണ്ടു വെളിപ്പെടുന്നു. ജഡസ്വഭാവം ശിശു ജനിച്ച മാത്രയിൽ പ്രത്യക്ഷമായി കാണുന്നില്ലന്നുവച്ചു ജഡഗുണങ്ങളെ വഹിക്കുന്നവനായ ഗുണിയാകുന്ന ജഡം ശിശുവിനു ഇല്ലന്നുപറഞ്ഞുകൂടാ. തുല്യമായവിധത്തിൽ മാമോദീസായിൽ ആത്മാവിൽനിന്നു ജനിക്കുന്ന ഒരു ആത്മ മനുഷ്യനു ആത്മസ്വഭാവം പെട്ടന്നു ഉണ്ടാകാതെ കാലാന്തരംകൊണ്ടു സിദ്ധിക്കുന്നു. ജ്ഞാനസ്നാനപ്പെട്ട ഒരുവനിൽ ആത്മസ്വഭാവം പെട്ടന്നു കാണാത്തതുകൊണ്ടു ആത്മഗുണങ്ങളെ വഹിക്കുന്നവനായ ആത്മാവെന്ന ഗുണി അവനില്ലന്നു പറയുന്നതു കേവലം വൈപരീത്യമാകുന്നു. "പാൽകൊണ്ടു ഞാൻ നിങ്ങളെ പോററി ഭക്ഷണംകൊണ്ടല്ല എന്തുകൊണ്ടന്നാൻ നിങ്ങൾക്കു പ്രാപ്തി ഇല്ലാഞ്ഞു ഇപ്പോഴും പ്രാപ്തി ആയിട്ടില്ലാ ഇന്നും കൂടി നിങ്ങൾ ജഡസ്വഭാവമുള്ളവരാകുന്നുവെല്ലൊ" എന്നു ശു: അപ്പൊസ്തലൻ ൧-കോറ-൩-അ-൨-ാം ൩-ാം വാക്യങ്ങളിൽ കോറന്ത്യസഭക്കാരോടു പറയുന്നു; അവർ വീണ്ടും ജനിച്ചവർ ആയിരുന്നിട്ടും അപ്പോഴും അവർക്കു ജഡസ്വഭാവമുണ്ടായിരുന്നു. ഈ സഭയിൽപെട്ട ഒരുവനിൽ ജഡസ്വഭാവത്തിനടുത്ത ചില ക്രിയകൾ കാണുന്നതുകൊണ്ടു അവൻ വീണ്ടും ജനിച്ചവനല്ലന്നു നമുക്കു അഭിപ്രായപ്പെട്ടുകൂടാ. എന്തെന്നാൽ ജഡസ്വഭാവം ക്രമേണ വെളിപ്പെട്ടുവരുന്നതു പോലെ ആത്മസ്വഭാവവും ക്രമേണ വെളിപ്പെട്ടുവരുന്നു. അതിനാൽ സ്വഭാവം ജനനമാണന്നു വാദിക്കുന്ന കെ. എസ്. ഡി. അവർകളുടെ ന്യായം കല്ലെൽ അടിച്ച മൺകുടംപോലെ തകൎന്നുപോകുന്നു.

പിന്നെയും എന്റെ മുൻപ്രസംഗത്തിൽ (കെ. എൻ. ഡി. പകുതിയഭാഗം) രണ്ടു ആദാം, രണ്ടു ജനനം, രണ്ടു ജീവൻ, രണ്ടു ഹൃദയം, രണ്ടു സ്വഭാവം, രണ്ടു മനുഷ്യൻ ആദിയായി ചുരുക്കത്തിൽ ചില ഉപദേശം കാണിച്ചിരുന്നു. നാം ൧-ാം ആദാമിന്റെ സന്തതി ആയി അല്ലെങ്കിൽ ഒന്നാമത്തെ മനുഷ്യന്റെ സന്താനമായി നമ്മുടെ അമ്മയുടെ ഗർഭത്തിൽ നിന്നു ജനിക്കുമ്പോൾ, ജഡമെന്നും, പഴയ മനുഷ്യനെന്നും, പാപശരീരമെന്നും, നാമകരണം ചെയ്യത്തക്കതായ ദുർഗ്ഗുണങ്ങളെ വഹിക്കുന്ന ഗുണിയെപ്പററി സ്വല്പം പ്രസ്താവിച്ചിരുന്നു. അപ്രകാരംതന്നെ, രണ്ടാമത്തു നാം മാമോദീസായാകുന്ന ഗർഭത്തിൽകൂടി മേലിൽനിന്നു ജനിക്കുമ്പോൾ അല്ലെങ്കിൽ വീണ്ടു ജനിക്കുമ്പോൾ പുതുമനുഷ്യൻ പുതുഹൃദയം, പുതിയജീവൻ ഇത്യാദി നാമധേയത്തിനു പാത്രീഭവിച്ചതും ആത്മഗുണങ്ങളെ വഹിക്കുന്ന ആത്മാവെന്ന ഗുണി മാമോദീസായിങ്കൽ ലഭിക്കുമെന്നു കാണിച്ചിരുന്നതിനെ സുഹൃത്ത മനസ്സിലാക്കിയില്ല "മാമോദീസായിങ്കൽ ആത്മസ്വഭാവം ഒരുവനു ഉണ്ടാകുന്നു" എന്നാണ. ഇങ്ങനെ പടലമറിച്ച മനസ്സിലാക്കുകയും, കെ. എൻ. ഡി. അവർകൾ മുൻ ഒരു പത്രത്തിൽ പ്രസ്താവിച്ചതു

പോലെ, ഇടശ്ശ ഉമ്മനെ കാണരുതെന്നു, ഞങ്ങളുടെ പത്രികാധിപരവർകളോടു ശുപാർശി ചെയ്യുന്നതും ഓൎത്താൽ, ൟ ദേഹത്തിനു വല്ലതും പറയണമെന്നും പൂൎവ്വികോപദേശത്തെ ആക്ഷേപിക്കണമെന്നും അല്ലാതെ വേറൊരു ആന്തരവും വെളിപ്പെടുന്നില്ലാ.

൩. "ഇതിനെ (വീണ്ടും ജനനം ആത്മസ്വഭാവം എന്നുള്ളതു) ഉമ്മൻ അവർകൾ സമ്മതിച്ചു എന്നല്ലാതെ അദ്ദേഹത്തിന്റെ ലേഖനം വായിച്ചുനോക്കുന്ന ഒരുവനും തോന്നുകയില്ലാ- ഇതുകൂടാതെ അദ്ദേഹത്തിന്റെ വാക്കുകൾക്കു വേറെ അൎത്ഥം എന്റെ ബുദ്ധിയിൽപെടുന്നുമില്ലാ" എന്നു മിസ്റ്ററർ കേ- എൻ- ഡി- അവർകൾ താരകയുടെ ഒരുഭാഗത്തു ചിലച്ചിരിക്കുന്നു- ഇതിൽനിന്നുവരുന്ന അനുമാനം താരക ലിഖിതാവിന്റെ ബുദ്ധിയിൽ ഏതെങ്കിലും ഒരു വിഷയം പ്രത്യക്ഷമായില്ലെന്നുവച്ചു അതിനു വേറൊരു അൎത്ഥം ഉണ്ടായികൂടാ എന്നൊ അതു സത്യമായിരിപ്പാൻ പാടില്ലാ എന്നൊ വിചാരിക്കേണ്ടിയിരിക്കുന്നു. അങ്ങിനെ അല്ലെങ്കിൽ അദ്ദേഹത്തിന്റെ ബുദ്ധിയിൽപെടുന്നില്ലെന്നുവച്ചു അതിനു വേറെ അൎത്ഥം ഉണ്ടായികൂടാ എന്നു പറഞ്ഞതു അത്ര നന്നായില്ലാ.

൪- ജഡത്തിൽനിന്നു ജനിച്ചിരിക്കുന്നതായ ഒരു ശിശു; ദൈവരാജ്യത്തിൽ കടക്കയില്ലെന്നു നമുക്കു വിചാരിക്കാം എന്തെന്നാൽ ൟ ശിശു ഒന്നാം ആദാമിന്റെ സന്തതിയും അനിത്യജീവൻ, മാലിന്യമനസ്സ, പാപസ്വഭാവം പഴയ മനുഷ്യൻ ഇതെല്ലാം അതിനു ജന്മസിദ്ധമാണല്ലൊ. ആസ്ഥിതിക്കു ആശിശു മേലിൽനിന്നു ജനിക്കേണ്ടിയിരിക്കുന്നു. മനസ്സുതിരിവു വീണ്ടുംജനനമാണെന്നു കേ- എൻ- ഡി- അവർകൾ തൎക്കിക്കുമ്പോൾ കുട്ടികൾക്കു വീണ്ടും ജനിപ്പാൻ തരമില്ലെന്നു വന്നുകൂടും. വീണ്ടുംജനിക്കാതെ ഒരുവനും ദൈവരാജ്യത്തിൽ പ്രവേശിക്കയില്ലെന്നു മിശിഹാ സത്യം ചെയ്തു പറഞ്ഞിരിക്കുന്നതിനാൽ ശിശുക്കളുടെ മോക്ഷം അമാന്തംതന്നെ. എന്തെന്നാൽ വിശുദ്ധതകൂടാതെ ഒരുത്തനും ദൈവത്തെ കാണുകയില്ലാ- അതിനാൽ ശിശുക്കൾക്കും വിശുദ്ധത ലഭിക്കേണ്ടതിലെക്കു വീണ്ടും ജനിക്കേണ്ടിയിരിക്കുന്നു- ഇതിൽനിന്നു വിചാരിക്കേണ്ടതു, ഒന്നുകിൽ മനസ്സുതിരിവു വീണ്ടും ജനനമായിരിക്കണം- ഇതു സത്യമായിരുന്നാൽ കുട്ടികൾക്കു ദൈവരാജ്യത്തിൽ കടപ്പാൻ കഴികയില്ലെന്നുവന്നുകൂടും- ശു: പുസ്തകം പറയുന്നതുപോലെ മാമോദീസാ വീണ്ടുംജനനമെന്നു നാം സമ്മതിക്കുമ്പോൾ കുട്ടികൾക്കും ദൈവരാജ്യത്തിൽ കടപ്പാൻ തടസ്സമുണ്ടാകുന്നതല്ലെന്നു നമുക്കു കാണാം. അല്ലെങ്കിൽ കുട്ടികൾക്കു വീണ്ടും ജനിച്ചിട്ടു ആവശ്യകമില്ലെന്നു പറയണം. ൟ ന്യായം ഞാൻ മനസ്സുതിരിവിനെപറ്റി മുൻ പ്രസ്താപിച്ചിരുന്ന ന്യായത്തോടു കൂട്ടിവിചാരിച്ചുകൊള്ളണം.

വീണ്ടുംജനനത്തെ സംബന്ധിച്ചു കേ- എൻ- ഡി- അവർകൾ എപ്പോൾ തുടൎന്നുപറയുന്നുവൊ അപ്പോൾ ഞാനും അതെസംബന്ധിച്ചുതന്നെ തുടൎന്നു പറയുന്നതാണ,

എന്നു കെ- സീ- ഉമ്മൻ.

# ഇരുപതാം നൂററാണ്ടിലെ
# ഒരു അധികപ്രസംഗം

പ്രിയപത്രാധിപരെ, താങ്കളുടെ കഴിഞ്ഞ ചില പത്രങ്ങളിൽ തിരുവിതാംകൂർ കൊച്ചിയിൽ ചർച്ചമിഷ്യൻകാരുടെ വേല എന്ന എം. എന്ന ലേഖകൻ എഴുതിയിരുന്ന ലേഖനത്തിൽ അയാൾ ആംഗ്ലിയാസിമ്മനാരിയിൽ പഠിക്കുമ്പോൾ ക്ലാസിൽ വച്ചു തരംനോക്കിയും അതുകൊണ്ടു മതിയായില്ലെന്നു തോന്നുന്നവരെ റിച്ചാർഡ് സാല്ലു മംഗ്ലാവിൽ കൊണ്ടുപോയി സുറിയാനിക്കാരുടെ വിശ്വാസത്തിനു എതിരായുള്ള ചിലഭാഗങ്ങൾ പഠിപ്പിച്ചു എന്നും കാണുന്നു. എന്നാൽ റിച്ചാർഡ് സാല്ലിന്റെ കാലവും ഈ കാലങ്ങളും കൂട്ടിനോക്കുന്നെങ്കിൽ ആനയും ആടും എന്നപോലെയുള്ള ഭേദം വന്നിട്ടുണ്ടെന്നു ഏവക്കും അറിയാകുന്നതാണ. എന്നാൽ ഈ കാലം ക്ലാസിൽ ബാലപാഠം പഠിക്കുന്ന സുറിയാനികുഞ്ഞുങ്ങൾക്കും അവരുടെ സ്വന്ത മതാചാരവും വിശ്വാസവും ഏറക്കുറെ അറിയപ്പെട്ടിരിക്കുന്ന ഈ പത്തൊമ്പതാം നൂററാണ്ടിൽ ഞങ്ങൾക്കുണ്ടായ ഒരു അനുഭവം താഴെപറയുംപൊലെയാണ. ഞങ്ങൾ ഉളശയിൽ മിഷ്യൻ പള്ളിക്കൂടത്തിൽ പഠിക്കുന്ന കുട്ടികളാണ. ഈ പള്ളിക്കൂടത്തിൽ രണ്ടാം ഫോറത്തിൽ പഠിക്കുന്നകുട്ടികൾക്കു ന്നു. മീനമാസത്തിലെ റെക്കമെലിപരീക്ഷയിൽ ഹെഡ്മാസ്റ്റർ പി. സി. കുരുവിളയാൽ ഇട്ട വേദപാഠ ചോദ്യത്തിൽ എട്ടാമത്തെ ചോദ്യം താഴെ ചേർക്കുന്നു.

൨൨. ഇതു നിങ്ങൾക്കുവേണ്ടി കൊടുക്കപ്പെടുന്ന എന്റെ ശരീരമാകുന്നു. ഈ വാക്കുകളെ വല്ലാതെ വ്യാഖ്യാനിക്കുന്നത് ആര്?. അവരുടെ വ്യാഖ്യാനം എന്ത്?. അതു തെററ എന്നു തെളിയിക്കാ?. ഇതാണ ചോദ്യം. ഇതിനു കുട്ടികൾ ആരും ഉത്തരം എഴുതിയില്ലാ. ഇതന്റെ ഉത്തരം എന്താണെന്നു തെളിയിച്ചുതരുവാൻ ടി. ഫോറത്തിലെ വാദ്ധ്യാർ പി. ജെ. എബ്രാമ്മിനോടു ഞങ്ങൾ ആവശ്യപ്പെട്ടാറെ സാർ ഞങ്ങൾക്കു പറഞ്ഞുതന്ന ഉത്തരം താഴെ പറയുംപോലെയാണ. ഇതിനെ വല്ലാതെ വ്യാഖ്യാനിക്കുന്നതു റോമ്മാക്കാരും സുറിയാനിക്കാരുമാണ. എന്തെന്നാൽ അപ്പവും വീഞ്ഞും വാഴ്ത്തികഴിഞ്ഞാൽ തിരുശരീരവും തിരുരക്തവുമാണെന്നു അവർ വിശ്വസിക്കുന്നു—സാക്ഷാൽ അതു ശരീരവും രക്തവും ആയിരുന്നാൽ രക്തരുചിയും രസഭേദവും കാണുകയില്ലയൊ. അതു തെററാണ. സാക്ഷാൽ ഓർമ്മക്കുവേണ്ടി കഴിക്കപ്പെടുന്ന അപ്പവും വീഞ്ഞും എന്നാണ അതിനെ വിശ്വസിപ്പാനുള്ളതു—സാർ ഇത്രയും പറഞ്ഞപ്പോൾ കൂട്ടത്തിൽ ഒരുകുട്ടി സാറെ ഞങ്ങൾക്കിനിയുള്ള ചോദ്യംതന്നെ ഇതിനു സാക്ഷിയാണ. ലൂക്കൊ. ൨൦. ൻ. ൨൦. സാർ ഇതിനു വേറെയാണ അർത്ഥം. കുട്ടികളെ നിങ്ങൾ വേദപുസ്തകത്തെ ശോധ ചെയ്തു അവയിൽ നല്ലഭാഗങ്ങളെ തിരഞ്ഞെടുത്തു പഠിപ്പീൻ. ഇതു ചെയ്യാഴികയാലാണ ചിലർ മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കയും പ്രാർത്ഥിപ്പിക്കയും മററും ചെയ്യുന്നതു. ഇതൊക്കെ ഒരുതരം അനാവശ്യവുമാണ. കുട്ടി. സാറെ. ഈ എടെ ട്രാൻസ്വാൾ യുദ്ധത്തിൽവച്ചു മരിച്ചുപോയ പടനായകന്മാർക്കുവേണ്ടി പ്രാർത്ഥിപ്പാൻ ആർച്ചുബിഷോപ്പു കല്പന അയച്ചതായി പല വർത്തമാനപ്പത്രങ്ങളും പ്രസ്ഥാപിച്ചല്ലൊ. സാർ. അതു ശരിതന്നെ. എന്നാൽ കേട്ട നിനക്കു തെററിപ്പോയതായിരിക്കാം. മരിച്ചവർക്ക എന്നല്ലാ. മരിക്കുന്നവർക്ക എന്നാണ. ഇത്രയും പറഞ്ഞപ്പൊഴെക്കു സാറിനു ദേഷ്യം വന്നുതുടങ്ങി, അതിനാൽ പിന്നെ ഒന്നും ചോദിച്ചില്ലാ.

അതിനാൽ പ്രിയപത്രാധിപരെ, ഞങ്ങൾ താങ്കളുടെ ൭.ാം ലക്കം പത്രിക വായിച്ചതിൽ എം. എന്ന ലേഖകൻ ചർച്ചമിഷ്യൻകാരുടെ വേലയെകുറിച്ചു പറഞ്ഞിരിക്കുന്നഭാഗത്തു പരസ്യകാരണങ്ങൾ പറഞ്ഞിട്ടുള്ളതിൽ ൨൨.ാമത്തതിൽ ആദ്യഭാഗത്തു മിഷ്യനറിമാർ ദുരുപദേശങ്ങളെ പ്രവേശിപ്പിച്ചു കവച്ചു ചെയ്തു എന്നാണ പറയുന്നതു ഇപ്പോൾമിഷ്യനറിമാരല്ലാ. ഒരു ചെററക്കാടുപോലുംഇല്ലാത്ത ഉളശയിൽ കുന്നുംപുറത്തും അരിനാട്ടത്തുംഉള്ള (സ്വദേശ) കൊച്ചുവിഷനറിമാരാണ. ദുരുപദേശങ്ങളെ ചെലുത്തുവാൻ തുനിയുന്നതു. അതിനാൽ ഞങ്ങൾക്കു അറിവാനുള്ളതു.

(൧) ഈ വിഷയങ്ങളെ ക്ലാസിൽ പഠിപ്പിപ്പാനൊ, പരീക്ഷയിൽ ഉപയോഗിപ്പാനൊ ഇവരുടെ മേലാപ്പ് അനുവദിച്ചിട്ടുണ്ടൊ എന്നും. (൨) സാർ. ഞങ്ങൾക്കു പറഞ്ഞുതന്ന അർത്ഥം ശരിയായിട്ടുള്ളതൊ എന്നും ശേഷമുള്ളവർക്കും മനസ്സിലാവാൻ തക്കവിധത്തിൽ ഇടവകപ്പത്രിക വഴിയായി പ്രസിദ്ധം ചെയ്യുകാണ്മാൻ കാത്തിരിക്കുന്നു. (തർക്കിച്ചുപറഞ്ഞാൽ രേഖ സൂക്ഷിച്ചിട്ടുണ്ട്.)

എന്ന ഒരു സത്യപ്രിയൻ.

---

# സുറിയാനി അച്ചടി.

സുറിയാനി അച്ചടി വർദ്ധിപ്പിക്കുന്നതിനു വിരോധമായി എം. പി. വി. അവർകളുടെ ഒന്നാമത്തെ ന്യായം ജനസംഖ്യയെ ആസ്പദമാക്കിയാണ്.

(൧) മൂന്നു ലക്ഷം സുറിയാനി ജനങ്ങളുടെ ആവശ്യത്തിനു ഒരു മലയാള അച്ചുകൂടം (കോട്ടയത്തെ മാർ തോമസ് പ്രസ്സ്) മതിയെന്നിരിക്കുമ്പോൾ ആയിരം സുറിയാനി വൈദികന്മാരുടെ ആവശ്യത്തിനു ഒരു സുറിയാനി അച്ചുകൂടം മതിയാമെന്നാണ് ന്യായം. ഈ ഒരു സുറിയാനി അച്ചുകൂടം മറ്റൊന്നല്ല. ടി. മാർ തോമസ് അച്ചുകൂടംതന്നെയാണ്. ഇങ്ങിനെ മലയാളത്തിനും സുറിയാനിക്കും കൂടി ഒരു അച്ചുകൂടമെയുള്ളൂ. മൂന്നു ലക്ഷം ജനത്തിനു ഒരു മലയാള അച്ചുകൂടവും ആയിരം വൈദികന്മാർക്കു ഒരു സുറിയാനി അച്ചുകൂടവും മാത്രമെ ഈ പ്രകാരം കിട്ടാനുള്ളൂ.

(൨) ചർച്ച്മിഷ്യൻസഭക്കാർക്ക് തിരുവിതാംകൂറിലും കൊച്ചിയിലും കൂടി നാല്പതിനായിരം ജനമെയുള്ളൂ. ഇവർക്കുവേണ്ടി കോട്ടയത്തു ഇംഗ്ലീഷും മലയാളവും സമൃദ്ധിയായി ഉള്ള അച്ചുകൂടവും യന്ത്രപ്രസ്സ് ഉൾപ്പടെ അഞ്ചാറു പ്രസ്സുകളും തീരെ അനവശ്യമായിരിക്കാം. അങ്ങിനെതന്നെ വടക്കു ബാസൽമിഷ്യൻകാർക്ക് പതിനാലായിരം ആളുകളെയുള്ളൂ. അവർക്കായിട്ടു മംഗലപുരത്തു ഇംഗ്ലീഷ് മലയാളം തമിഴ് കർണ്ണാടകം തുളു ബഡഗ കൊടഗു മുതലായ ഭാഷകൾ ഉള്ള ആ വിശേഷമായ അച്ചടിപ്രസ്സും അധികതമായിരിക്കാം. തെക്കെ തിരുവിതാംകൂറിലെ ലണ്ടൻമിഷ്യൻ സഭക്കാരുടെസംഖ്യ ഇതിലും കുറവാണ്. അവർക്കും നാഗരുകോവിൽ ഉള്ള ഇംഗ്ലീഷ് തമിഴ് അച്ചടിയാപ്പീസ അത്ര ആവശ്യമല്ലായിരിക്കാം.

(൩) ഈ ന്യായത്തെ വേറൊരുപ്രകാരം ആലോചിക്കാം. മലയാളത്തെ ഒരു സുറിയാനി അച്ചുകൂടം ആയിരം വൈദികന്മാർക്കാണ്. ഇംഗ്ലണ്ടിൽ പലസുറിയാനി അച്ചുകൂടങ്ങൾ ഉള്ളതു എത്രായിരം വൈദികന്മാർക്കായിരിക്കാം. പാറീസ്, റോം, ബെർലിൻ മുതലായ യൂറോപ്യപട്ടണങ്ങളിലും സുറിയാനി അച്ചുകൂടങ്ങൾ ഉള്ളതു അതുസ്ഥലത്തെ എത്രായിരം സുറിയാനി വൈദികന്മാർക്കായിട്ടായിരിക്കാം. സുറിയാനിയിൽ നമുക്കു ഒരു അച്ചുകൂടവും ഇല്ലാത്തതു, അഥവാ അവിടെയുള്ളതു നടത്തിക്കാത്തതു അവിടെ സുറിയാനി വൈദികന്മാർ ആരും ഇല്ലാത്തതുകൊണ്ടായിരിക്കണമല്ലോ.

(൪) അച്ചടിയുള്ള ഇതരസമുദായങ്ങളുടെസ്ഥിതി ആലോചിച്ചല്ലൊ. ഇല്ലാത്തതായ ചിലതിനെക്കുറിച്ചും ചിന്തിക്കാം. മലയാള മഹമ്മദിയർ മലയാളസുറിയാനിക്കളെക്കാൾ സംഖ്യയിൽ കൂടുതലാണ്. ആസമുദായംവകയെന്നു പേരുപറയത്തക്ക നല്ല അച്ചുകൂടവും ഉണ്ടെന്നു തോന്നുന്നില്ല. ചെറുമക്കളുടെ കഥയും അങ്ങിനെതന്നെ. ജനസംഖ്യയിൽ നമ്മെ അതിക്രമിച്ചിരിക്കുന്ന ഈ രണ്ടു സമുദായങ്ങൾക്കും ഒരു പ്രസ്സ് പോലും ഇല്ലാത്തതിന്റെ ന്യായം എന്താണൊ?

(൫) സുറിയാനി സമുദായത്തിൽ ഏകദേശം ആയിരം വൈദികന്മാർ കുറെക്കാലം മുമ്പും ഉണ്ടായിരുന്നു. അക്കാലത്തു ഒരു സുറിയാനി പ്രസ്സും ഇല്ലായിരുന്നു. ഇപ്പോൾ ഉള്ളവർക്കു ഒന്നിനു ആവശ്യം എന്തു? മുമ്പെപ്പോലെ കഴിയരുതെ? അതുകൊണ്ടു സുറിയാനിപ്രസ്സു ഒന്നും വേണ്ട എന്നു കുറെക്കൂടെ സത്യാഭിമാനിയായ വേറൊരുവൻ വാദിക്കുന്നപക്ഷം വൈദികന്മാരുടെ കാര്യം കഷ്ടത്തിലായി.

(൬) അച്ചടിക്കുവച്ച നിരക്കുതന്നെ പള്ളിക്കൂടങ്ങൾക്കും വെക്കുന്നപക്ഷം കോട്ടയത്തുള്ള സിമ്മനാരി മതി. തെക്കൊ വടക്കൊ വേറെപള്ളിക്കൂടങ്ങൾ ആവശ്യമില്ല എന്നു വൈദികന്മാർ നിശ്ചയിച്ചാൽ ഇംഗ്ലീഷ് പള്ളിക്കൂടങ്ങൾ വർദ്ധിപ്പിപ്പാൻ വല്പിച്ചവർ ഉള്ളതും അടച്ചുപൂട്ടേണ്ടിവരും.

ഈ ദൃഷ്ടാന്തങ്ങളുടേയും ന്യായങ്ങളുടേയും ഉദ്ദേശം ചുരുക്കിപറയാം. അച്ചടി, വിദ്യാഭ്യാസം മുതലായ ഉൽകൃഷ്ട കൃത്യങ്ങൾ ജനസംഖ്യയുടെ ന്യൂനാധിക്യഭാവത്തെ മാത്രം ആശ്രയിച്ചിരിക്കുന്നവയല്ല. ജനസമുദായങ്ങളുടെ നാഗരീകാവസ്ഥയെ അത്രെ അധികം ആശ്രയിക്കുന്നതു. ബോംബെയിലെ പാർസികൾ ഇതിനു ദൃഷ്ടാന്തമാണ്.

സുറിയാനി അച്ചടി അഭിവൃദ്ധിയാക്കുന്നതിനു വിരോധമായ രണ്ടാമത്തെ ന്യായം അതിന്റെ പ്രയോജനത്തെ ആസ്പദമാക്കിയാണ്. ലേഖന ദൈർഘ്യത്തെ ഭയന്നു ഇതുസംബന്ധമായ അഭിപ്രായങ്ങൾ അടുത്തപത്രികയിലേക്കു നീക്കിവച്ചിരിക്കുന്നു.

റി. എം. ജെ.

# മലയാളമിത്രത്തിന്റെ പിശകുകൾ.

മിത്രം പ്രസിദ്ധപ്പെടുത്തിയ സുറിയാനി സഭാചരിത്രസംക്ഷേപത്തിനു മറുപടിയായി ഞങ്ങൾ കഴിഞ്ഞ രണ്ടുലക്കങ്ങളിൽ ചേൎത്തിരുന്ന പ്രസംഗങ്ങളിലെ ന്യായങ്ങൾക്കു ഒന്നിനും സമാധാനം പറയാതെ അതുമിതും പറഞ്ഞു ശമിക്കുന്നു എന്നാണ മിത്രത്തിന്റെ ഭാവമെന്നു ൯.൦ ൧൦.൦ ലക്കങ്ങളിലെ നോട്ടുകൾകൊണ്ടു കാണുന്നു. അടിയിൽ വീണാലും കാൽ മീതെ ഇരുന്നാൽ മതിയായിരിക്കുമെന്നാണ സിദ്ധാന്തം. മിത്രവും പത്രികയും കൂടി വായിക്കുന്ന മഹാന്മാൎക്കു സംഗതി ധാരാളം ഗ്രഹിക്കാമെങ്കിലും അല്പം കൂടെ പറഞ്ഞു ഞങ്ങൾ അവസാനിപ്പിക്കാം.

൧. മിശിഹായിൽ ഏകസ്വഭാവമെന്നു ൬-ാം മാർതോമ്മാ പറഞ്ഞതു ഞങ്ങൾ ചൂണ്ടിക്കാണിച്ചതിനു സമാധാനമായി അദ്ദേഹം മോനോപ്പിസായക്കാരൻ ആണെന്നു മിത്രം വാദിക്കയും യാക്കോബായക്കാർ മോനോപ്പിസായക്കാർ അല്ലെന്നു പത്രിക മുമ്പിൽ വാദിച്ചസ്ഥിതിക്കും വിഷൽ ഇദ്ദേഹത്തെക്കുറിച്ചു എവുത്തിക്കുസുകാരൻ എന്നു എഴുതിയിരിക്കുന്നസ്ഥിതിക്കും ആ കാലത്തു യാക്കോബായവിശ്വാസം എവിടെ എന്നു ചോദിക്കയും ചെയ്യുന്നു. ഇതു ഒരു ഭയങ്കരചാപല്യം തന്നെ. പന്ത്രണ്ടുവൎഷം പട്ടരുടെ കൂടെ താമസിച്ചിട്ടും കുടുമ്പി മുമ്പിലൊ പിമ്പിലൊ എന്നു മിത്രത്തിനു ഒരു സംശയം. മോനോപ്പിസായ എന്ന പദത്തിൽ അല്ല, ഉപദേശത്തിന്റെ വ്യാഖ്യാനത്തിലാണ ഞങ്ങളുടെ തൎക്കമെന്നും, പേർ "മോനോപ്പിസായയെന്നൊ ത്രിഏസായ എന്നൊ" ഇഷ്ടംപോലെ പറവാൻ വിരോധമില്ലെന്നുമായിരുന്നു ഞങ്ങളുടെ മുൻതൎക്കമെന്നു അവ ഒരിക്കൽ കൂടെ വായിച്ചാൽ കാണാം. ൬.ാം മാർതോമ്മായുടെ വാക്കു "ഞങ്ങൾ അന്ത്യോഖ്യാ സഭയെ ഞങ്ങളുടെ തലയായി കൈക്കൊള്ളുന്നു. ക്രിസ്തുവിനു ഒരു സ്വഭാവമെന്നു വിശ്വസിക്കുന്നു" എന്നായിരുന്നു. അന്ത്യോഖ്യാ പാത്രിയൎക്കീസിന്റെ ആജ്ഞയിൻകീഴുള്ള സഭയിൽ വിശ്വസിച്ചുവരുന്ന ഏകസ്വഭാവത്തിനു മോനോഫിസായയെന്നൊ ആംഗ്ലിയാ എന്നൊ എവുത്തിക്കാ എന്നൊ ബോധിച്ചപേർ കല്പിച്ചുകൊള്ളാം. ൬.ാം മാർതോമ്മായുടെ വിശ്വാസവും മേലധികാരവും അന്ത്യോഖ്യയിലെതായിരുന്നു. അതു യാക്കോബായ അല്ലെന്നു വരുന്നെങ്കിൽ ഇന്നത്തെ യാക്കോബായവിശ്വാസവും അന്നത്തെ അന്ത്യോഖ്യാവിശ്വാസവും രണ്ടായിരുന്നു എന്നു മിത്രം തെളിയിക്കണം. അല്ലെങ്കിൽ ഏതെങ്കിലും തരത്തിൽ "ഏകസ്വഭാവം" എന്നു സങ്കല്പിക്കുന്ന വേറൊരു അന്ത്യോഖ്യാസഭ ആ കാലത്തുണ്ടായിരുന്നു എന്നു കാണിച്ചുതരണം. അതിനു മിത്രത്തിനു ധൈൎയ്യമുണ്ടെങ്കിൽ കാണാട്ടെ.

യാക്കോബായ, അൎമ്മനായ, കപ്തായ (കൊപ്റ്റിക) ഈ മൂന്നുസഭകളും ഒരെവിധത്തിൽ ക്രിസ്തുവിൽ ഏകസ്വഭാവമെന്നു വിശ്വസിക്കുന്നു. കുൎബാന, പട്ടം മുതലായ എല്ലാ കൂദാശകളിലും അന്യോന്യം സംബന്ധിക്കയും ചെയ്യുന്നു. മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ പോൎട്ടുസെയിദിൽ വച്ചു കപ്തായപള്ളിയിൽ കുൎബാന ചൊല്ലി അവർ കൈക്കൊണ്ടു. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മദ്രാസിലെ അൎമ്മനായപള്ളിയിൽ ചൊല്ലുകയും അവർ സംബന്ധിക്കയും ചെയ്തിട്ടുണ്ടു. ഒരു കപ്തായ പട്ടക്കാരൻ കുറച്ചുമുമ്പു വന്നപ്പോൾ സിമ്മനാരിപള്ളിയിൽ ചൊല്ലുകയും ഇവിടത്തുകാർ സംബന്ധിക്കയും ചെയ്തിട്ടുണ്ടു. "ഏകസ്വഭാവം" എന്ന വെറും വാക്കിനെ മാത്രം ആശ്രയിച്ചുംകൊണ്ടു ചില യൂറോപ്യർ ഈ മൂന്നു കൂട്ടരെയും മോനോപ്പിസായക്കാർ എന്നും എവുത്തിക്കായക്കാർ എന്നും പറക പതിവാണ. അതിന്റെ അനൗചിത്യത്തെ കാണിച്ചു കല്ക്കത്തായിലെ മെത്രാപ്പോലീത്താ ജൂലയിമാസത്തെ ഇന്ത്യൻ ചൎച്ചുക്വാൎട്ടർലി റെവ്യൂ എന്ന പത്രികയിൽ അൎമ്മനായക്കാരെക്കുറിച്ചു ഒരു പ്രസംഗം എഴുതിയിട്ടുണ്ടു. അതിൽ കാണുന്നതു എന്തെന്നാൽ:— ൬.ാം നൂറ്റാണ്ടിന്റെ മദ്ധ്യംമുതൽ അൎമ്മനായസഭ ശേഷം ക്രിസ്ത്യാനി സംഘങ്ങളിൽ നിന്നു വേർതിരിഞ്ഞിരിക്കുന്നു. ഈ വേൎതിരിവിന്റെ സാക്ഷാൽ കാരണം വിരോധികൾ പറയുന്നതും പുറമെയുള്ള സ്നേഹിതന്മാർ വിശ്വസിക്കുന്നതുമായ കാരണത്തിൽനിന്നു അശേഷം വ്യത്യാസപ്പെട്ടതാണ. അൎമ്മനായക്കാർ എവുത്തിക്കായുടെ മോനോപ്പിസായ ഉപദേശം കൈക്കൊണ്ടതുകൊണ്ടു അവർ പൊതുസഭയിൽനിന്നു വേർതിരിഞ്ഞു നാലാമത്തെ പൊതു സൂന്നഹദോസിനെ നിഷേധിച്ചിരിക്കയാണെന്നത്രെ പറഞ്ഞുകൊള്ളുന്നതു. ഈ പ്രസ്താവന അബദ്ധമാണെന്നു അൎമ്മേനിയാ ചരിത്രം പഠിച്ചവൎക്കറിയാം. എന്തെന്നാൽ നെസ്തോറിന്റെയൊ എവുത്തിക്കായുടെയൊ തൎക്കം അവരുടെ മ

മ്പാകെ കൊണ്ടുവരുമ്പോൾ നെസ്തോറിയനേയും എവുത്തിക്കായെയും അവർ പഠിപ്പിച്ച ഉപദേശത്തെയും എല്ലാകാലത്തും അത്മായക്കാർ ശപിക്കുന്നു"-

ഇതു ചരിത്രമറിയുന്നതിന്റെ വിരോധി എന്നു മിത്രം പറയുന്ന ഹവ്വർഡ് സായ്പു എഴുതിയിരിക്കുന്നതു എന്നു ആദ്യമെ ഓർപ്പിച്ചുകൊള്ളുന്നു- എവുത്തിക്കായ എന്നും മോനോപ്പിസായ എന്നും ശത്രുക്കളും ബന്ധുക്കളും വിവരക്കേടായി പറക സഹജമാണെന്നു ചരിത്രം പഠിച്ചവർ അങ്ങിനെ പറകയില്ലെന്നത്രെ ഈ വിദ്വാൻ ഇവിടെ സാക്ഷിക്കുന്നതു. ആ സ്ഥിതിക്കു വിശ്വാസവിഷയത്തിന്റെ തത്വം ഗ്രഹിപ്പാൻ ശ്രമിക്കാതെ എവുത്തിക്കായ, മോനോപ്പിസായ, എന്ന പദങ്ങളെ പിടിച്ചുംകൊണ്ടു അബദ്ധങ്ങളെ എഴുന്നെള്ളിക്കാൻ കച്ചകെട്ടിയിരിക്കുന്ന മിത്രം ആദ്യമെ ചരിത്രം പഠിച്ചു തക്കിപ്പാൻ പുറപ്പെടേണ്ടതായിരുന്നു- ഞങ്ങളോടു പഠിക്കുന്നതു അല്പം അപമാനമാണെങ്കിൽ റെപ്പിലെ എഴുത്തുകാരനോടു ചോദിച്ചുപഠിക്കട്ടെ.

ഒരു വിഷർ ൬-ാം മർത്തോമ്മായെക്കുറിച്ചു എവുത്തിക്കായ എന്നൊ മോനൊപ്പിസായ എന്നൊ സഹജമായ വിവരക്കേടിനാൽ പറഞ്ഞിരിക്കാം. "താൻ അന്ത്യോഖ്യാക്കീഴുള്ളവനും ക്രിസ്തുവിൽ ഏകസ്വഭാവം എന്നു വിശ്വസിക്കുന്നവനും ആണെന്നു ആ മെത്രാൻ പറയുന്നു- അതിന്റെ അർത്ഥം മനുഷ്യത്വം ദൈവത്വത്തിൽ ലയിച്ചുപോയതായി എവുത്തിക്കാ പഠിപ്പിച്ചതും അന്ത്യോഖ്യർ ശപിക്കുന്നതുമായ ഒരു ഉപദേശത്തെ അന്ത്യോഖ്യാക്കിഴിരുന്നുംകൊണ്ടു മാർത്തോമ്മാ വിശ്വസിച്ചിരുന്നു എന്നായിസങ്കല്പിച്ചുകൊള്ളേണമെന്നത്രെ മിത്രം പറയുന്നതു- ഈ മിത്രയുക്തിയെ താങ്ങിനിറുത്തുവാൻ നല്ല തൂണുകൾ മിത്രം ഇനി സൃഷ്ടിച്ചുണ്ടാക്കണം-

൨. മിത്രം എതുക്കുന്ന ൨-ാമത്തെ സംഗതി എന്തെന്നാൽ- ഇപ്പോൾ നവീകരണക്കാർ ചെയ്യുന്നതുപോലെ ൬.ാം. മാർത്തോമ്മായുടെകാലത്തു കുർബാന രണ്ടായിക്കൊടുത്തുവന്നു എന്നു കാണിക്കുവാൻ "അവർ അപ്പവും വീഞ്ഞും കൊടുത്തുവന്നു" എന്നു വിഷർ എഴുതിയിരിക്കുന്ന ഒരുവാചകം മിത്രംപകർത്തികാണിച്ചു. എന്നാൽ ആ വാചകത്തിൽതന്നെ "എന്നുവച്ചാൽ വീഞ്ഞിൽ സമ്മിശ്രപ്പെടുത്തിയ അപ്പം" എന്നു വിഷർ വിവരിച്ചു പറഞ്ഞിരുന്നു- അതു മിത്രം മറച്ചുവച്ചു. ഒരുവാചകത്തിൽ അർദ്ധഭാഗം തന്റെ ഉദ്ദേശത്തിനു വിപരീതമായിരുന്നതുകൊണ്ടു അതു മറച്ചുവച്ചു മറ്റെ അർദ്ധഭാഗം പകർത്തിവച്ചു വായനക്കാരെ തോല്പിക്കാൻ മിത്രംചെയ്തു വഞ്ചന ഞങ്ങൾ വെളിപ്പെടുത്തിയപ്പോൾ- മിത്രം പറയുന്ന സമാധാനമല്ലെ കേൾക്കേണ്ടതു. "സാരാംശത്തിൽ അവർ (സുറിയാനിക്കാർ) ഓർത്തൊഡോക്സ് (സത്യവിശ്വാസം പാലിക്കുന്നവർ) ആകുന്നു" എന്നു വിഷർ പറയുന്നുണ്ടെന്നും ഒരു പ്രൊത്തസ്റ്റാന്റകാരൻ യാക്കോബായക്കാർ അപ്പവും വീഞ്ഞും കലത്തുന്നതിനെക്കുറിച്ചു ഓർത്തൊഡോക്സ് എന്നു പറകയില്ലെന്നു പത്രാധിപർ (ഞങ്ങൾ) അറിഞ്ഞിട്ടില്ലായിരിക്കുമെന്നുമാണു മിത്രസമാധാനം- പ്രൊത്തസ്റ്റാന്റകാരുടെ അഭിപ്രായത്തെക്കുറിച്ചു മിത്രപത്രാധിപർ അറിയുന്നതിൽ അധികം ഈ കാര്യത്തിൽ ഞങ്ങൾക്കറിയാം- മനസ്സുണ്ടെങ്കിൽ ദക്ഷിണകൂടാതെ ഞങ്ങളോടു പഠിച്ചുകൊള്ളട്ടെ.

മിത്രപത്രാധിപരുടെ ബുദ്ധി കഴിഞ്ഞുപോയ വീഴ്ചപ്പാടുമല്ലാൻ ൧൮൭൧. ഡിസംബർ മാസത്തെ കൊലോനിയൽ ചർച്ച്ക്രോനിക്കൾസ് എന്ന ഇംഗ്ലീഷ മാസികപത്രികയ്ക്കു എഴുതിയ ഒരുഎഴുത്തിൽ "(൧) മറിയാരാധന, (൨) പരിശുദ്ധന്മാരോടുള്ള പ്രാർത്ഥന, (൩) മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന, (൪) അത്മായികൾക്കു പാനപാത്രം കൊടുക്കാതിരിക്ക," ഇവ മുതലായി ചില അനാചാരങ്ങളെ അവർ നവീകരിക്കുന്നതായി പ്രസ്താവിച്ചിരുന്നു- അതിനു ഒരു അംഗ്ലിയാപാദ്രി പറഞ്ഞ മറുപടിയിൽ, "൪.ാമത്തെതിന്റെ സാധുത്വത്തെ ഞാൻ സംശയിക്കുന്നു- എന്തെന്നാൽ പാനപാത്രം അതായതു ശുദ്ധീകരിക്കപ്പെട്ട പാനപാത്രത്തിൽ കലർന്നിയ അപ്പമാണു അത്താനാസ്യോസിന്റെ കാലത്തിനു മുമ്പുമുതൽ കൊടുത്തുവരുന്നതെന്നു ധാരാളം തെളിവുണ്ട്," എന്നു എഴുതികാണുന്നു- വീഞ്ഞിൽ കലർന്നിയ അപ്പം കൊടുക്കുന്ന മര്യാദ നവീകരിക്കത്തക്ക ഒരു കാര്യമല്ലെന്നത്രെ അംഗ്ലിയാ പാദ്രി പറഞ്ഞിരിക്കുന്നതു. ഇതും ഇതുപോലെ അനേകവും വായിച്ചിട്ടുള്ള ഞങ്ങളെ പ്രൊത്തസ്റ്റാന്റ അഭിപ്രായപ്രകാരമുള്ള ഓർത്തൊഡോക്സിയുടെ തോതു പഠിപ്പിക്കുവാൻ മിത്രം ചെയ്യുന്ന ശ്രമം ഈ നൂറ്റാണ്ടിൽ ചിലവാകുന്നതല്ല- പ്രൊത്തസ്റ്റാന്റകാരുടെ ഒക്കെയും സങ്കല്പം മിത്രാധിപരുടെ മുൻവിധിക്കു അനുരൂപമായിരിക്കുമെന്നു സ്നേഹിതൻ വിചാരിക്കുന്നെങ്കിൽ അതു അബദ്ധമാണെന്നു ഞങ്ങൾ അറിയിച്ചുകൊള്ളുന്നു.

വിഷർ കണ്ടകാലത്തു വീഞ്ഞിൽ സമ്മിശ്രപ്പെടുത്തിയ അപ്പംകൊടുത്തതു യാക്കോബായക്രമം അനുസരിച്ചല്ലെന്നാണു മിത്രംവാദിക്കുന്നതു. പിന്നെ ആരുടെതാണ

ന്നു കേട്ടാൽകൊള്ളാം. യാക്കോബായ അല്ലെങ്കിൽ റോമ്മാക്കാരുടെയൊ നെസ്തൊർകാരുടെയൊ മലങ്കര പുരാതനമെ ഉണ്ടായിരുന്നതൊ ആയിരിക്കണം. ൧൭-ം ൨൦-ം അല്ലെന്നു അവരുടെ പള്ളിക്രമവും നടപ്പുകൊണ്ടു അറിയാം. രേഖയും കാണിച്ചുതരാം. ൯-ാമത്തെതെങ്കിൽ അതിനെ ഭേദപ്പെടുത്തിയ നവീകരണക്കാർ തങ്ങളുടെ ആചാര ഉപദേശങ്ങളെ പൂർവ്വാചാരങ്ങളോടു അനുരൂപപ്പെടുത്തുകയാണെന്നു പറയുന്നതു വ്യാജമാണെന്നു മിത്രം സമ്മതിക്കട്ടെ.

൯. മിത്രത്തിന്റെ അടുത്തയുക്തി കുർബാനയിലെ ദിവ്യദ്രവ്യങ്ങളെക്കുറിച്ചു വസ്തുഭേദം ഇല്ലെന്നു വിഷർ എഴുതിയിരിക്കുന്നതാണ. ഇതിനെക്കുറിച്ചു ഞങ്ങൾ വിസ്താരമായി കഴിഞ്ഞ ലക്കത്തിൽ പറഞ്ഞിട്ടുണ്ടു. ഈ സംഗതിയിൽ യാഥാർത്ഥ്യം നിർണ്ണയിക്കേണ്ടതു അന്നത്തെ കുർബാനതക്സാകൊണ്ടുവേണം. ഭാഷ അറിഞ്ഞുകൂടാത്ത ഒരാൾ കേട്ടുകേട്ടു എഴുതിയതിനെക്കാൾ ബലമായ ലക്ഷ്യം തക്സായാണ. വിഷറിന്റെ കാലത്തും പിന്നീടും മലങ്കര ഉപയോഗിച്ച തക്സാ ഏതാണ. അതിൽപിന്നെ പറുങ്കി പുസ്തകം ചുട്ടിട്ടില്ലൊ. മല്പാന്മാരുടെ കൈവശം പഴയതക്സാ ഉണ്ടെങ്കിൽ ഒന്നു എടുക്കാം. വേണമെങ്കിൽ ഞങ്ങൾ പലതു കാണിക്കാം. ൧൭൨൨-ൽ എഴുതിയ ഒരു തക്സായാണ ചെറിയപള്ളിക്കേസ്സിൽതന്നെ ഞങ്ങൾ ഫയൽചെയ്തിരിക്കുന്നതു. നാനാതരം കുർബാനക്രമങ്ങളെ പരിശോധിച്ച പ്രബന്ധം എഴുതിയ പാൽമർ സായ്പു തന്റെ "ഒറിജിനിസ് ലിററർജിക്കാ" എന്ന പുസ്തകത്തിൽ പറയുന്നതു:— "ഇന്ത്യയിൽ പോർത്തുഗീസിന്റെ അധികാരത്തെ ഡച്ചുകാർ ഇളക്കുകയും നാട്ടുക്രിസ്ത്യാനികളിൽ ഒരുഭാഗം ൧൭-ാം നൂറ്റാണ്ടിൽ സ്വാതന്ത്ര്യം പ്രാപിക്കയുംചെയ്തപ്പോൾ അവർ അന്ത്യോക്കിലെ യാക്കോബായപാത്രിയർക്കീസിൽനിന്നു ബിഷോപ്പന്മാരെ കൈക്കൊണ്ടു, അന്നുമുതൽ യാക്കോബായ സംഘത്തിൽ നിലനില്ക്കുന്നു. ഞാൻ മേൽ ൧൮൯-ാം പുറത്തു വിവരിച്ചുപറഞ്ഞിട്ടുള്ള യാക്കോബിന്റെ തക്സാ അവർ ഉപയോഗിക്കയും ചെയ്യുന്നു." (പു. ൧൯൪) ൧൮൯-ാം പുറത്തു അന്ത്യോഖ്യാ യാക്കോബായക്കാർ ഉപയോഗിക്കുന്ന യാക്കോബിന്റെ തക്സായെക്കുറിച്ചു, "ഇതു ൯-ാം നൂറ്റാണ്ടിൽ ഒരുപക്ഷ ൫-ാം നൂറ്റാണ്ടിൽ കൂടെയും ഉണ്ടായിരുന്നതായിട്ടാണ പറഞ്ഞിരിക്കുന്നതു. ഈ പഴയതക്സാ റെനോഡ്യുസായ്പു തർജ്ജമചെയ്തിട്ടുമുണ്ടു. അദ്ദേഹം പഴയ സിമ്മനാരിയിൽ കുർബാനചൊല്ലികണ്ടിട്ടാണ അച്ചടിപ്പിച്ചതു. ഈ തക്സാ ഉപയോഗിച്ചതു സ്വാതന്ത്ര്യസഭയുടെ നിലയിലൊ മറ്റുവിധമൊ. ഈ തക്സാപ്രകാരം വസ്തുഭേദമുണ്ടൊ ഇല്ലയൊ. വെറും ഒഴുക്കായിവിചാരിച്ചുവന്നൊ.

൰. മെത്രാന്മാരുടെ സ്ഥാനപ്പേരുകളിൽനിന്നാണ മിത്രത്തിന്റെ പിന്നത്തെ അനുമാനം. യാക്കോബായമെത്രാന്മാർക്കു "സെവേറസ, ദീയസ്കോറൊസ, അത്താനാസ്യോസ, ദീവന്നാസ്യോസ, തീമാത്തെയോസ, യുസ്തൊറെഷ്യസ, യൂലിയോസ, പീലക്സീനോസ, അസ്സീമ്മോസ, ക്ലെമന്റസ, ക്രൂറീലൊസ, ഈവാനിയോസ, ഈവ പേരുകളിൽ ഒന്നുമാത്രമെ പാടുള്ളു എന്നു മിത്രം ലക്ഷ്യം കണ്ടിട്ടുണ്ടെന്നും മാർ തോമ്മാ എന്നപേർ ഇവയിൽ ഉൾപ്പെടാത്തസ്ഥിതിക്കു ആ പേർ ധരിച്ച മെത്രാന്മാർ യാക്കോബായക്കാർ അല്ലന്നമാണ ചെങ്ങാതി വാദിക്കുന്നതു. ഭേഷ്! ഇപ്പോൾ നിരണം ഇടവകയുടെ മെത്രാനായിരിക്കുന്നതു മാർ ഗ്രീഗോറിയോസ എന്നപേരുള്ള ആൾ ആണല്ലൊ. മിത്രത്തിന്റെ ലിസ്റ്റിൽ ഈ പേർ കാണാത്തസ്ഥിതിക്കു അദ്ദേഹത്തെ അറിയോസായിട്ടൊ നെസ്തൊർ ആയിട്ടൊ എങ്ങനെയാണ ഞങ്ങൾ വിചാരിക്കേണ്ടതെന്നു പറഞ്ഞുതരുവാൻ അപേക്ഷിക്കുന്നു. താൻ യാക്കോബായ ആണെന്നു അദ്ദേഹം പറയുന്നുണ്ടു. അതു ആര് വകവെക്കും. മിത്രത്തിന്റെ ഇഷ്ടത്തിനൊക്കാത്ത പേരും ധരിച്ചുകൊണ്ടു യാക്കോബായക്കാരൻ ആണെന്നുപറഞ്ഞാൽ ഒരിക്കലു സമ്മതിച്ചുകൂടാ! മാർതോമ്മാമെത്രാന്മാരും മാർഗ്രീഗോറിയോസുമെത്രാപ്പോലീത്തായും നെസ്തോർകാരൊ സ്വാതന്ത്ര്യക്കാരൊ ആയിരിക്കണം. മാർ മത്യൂസ അത്താനാസ്യോസും തോമ്മാസ അത്താനാസ്യോസും തൊഴിയൂർകാരും മിത്രസമ്മതപ്രകാരമുള്ളപേർ ധരിച്ചവരാകകൊണ്ടു അവർ തക്കതായ യാക്കോബായക്കാരും ആയിരിക്കണം.

൧൧. പൂർവ്വരാഹൻ വട്ടിക്കിട്ട വലിയ മാർദീവന്നാസ്യോസ ആ പേർമാറിവെച്ചു മാർതോമ്മാ എന്ന സ്വാതന്ത്ര്യപേരിൽ പ്രമാണം വാങ്ങിയെന്നുംപറഞ്ഞു അദ്ദേഹത്തെ ഒരു സ്വാതന്ത്ര്യക്കാരൻ ആക്കി മിത്രം കല്പിച്ചു. പ്രമാണം അദ്ദേഹത്തിന്റെ കാലശേഷം പിൻഗാമികളുടെ പേരിലാണ സമ്പാദിച്ചതെന്നു ഞങ്ങൾ മറുപടിപ

റഞ്ഞു. പട്ടികിട്ടതു അദ്ദേഹം തന്നെയാണെന്നു ചില തെളിവുകൾ കാണിച്ചുംകൊണ്ടു ഇപ്പോൾ മിത്രം ഞങ്ങളെ ആക്ഷേപിക്കുന്നു. അദ്ദേഹം പണം ശേഖരിച്ചതും വട്ടക്കിച്ചതും ശരി. ഞങ്ങൾക്കു തർക്കമില്ല, തർക്കിച്ചിട്ടുമില്ല. പക്ഷെ അതിൽ പ്രമാണംകിട്ടിയതു പട്ടികിട്ട പിറകിലത്രെ എന്നു അല്ലന്നെ തർക്കമുള്ളൂ. പട്ടികിട്ടശേഷം ഇന്ത്യാഗവർമ്മെണ്ടിലും ബിലാത്തിയിൽ ഡയറക്ടർ കോടതിയിലും എഴുതിയയച്ച അംഗവാദം വന്നശേഷമെ പ്രമാണം കിട്ടിയിട്ടുള്ളു. ശരിയായ തപാൽ ഇല്ലാത്ത ആ കാലത്തു ഇതിനു കുറച്ചുകാലത്താമസം ഉണ്ടായിരുന്നു. മാർ ദീവന്നാസ്യോസു കൊല്ലം [illegible] മീനം [illegible] വലിയനോമ്പിലെ നാല്പതാം വെള്ളിയാഴ്ച കാലംചെയ്തു. പ്രമാണം ഒപ്പിട്ടതു അടുത്ത ഡിസംബർ [illegible]യുമായിരുന്നു. ആ സമിതിക്കു അദ്ദേഹം പേർ മാറിയിരിക്കുന്നു തീർച്ചയാണു. ബുക്കാനാൻ സാക്ഷ്യ വന്നപ്പോൾ ഇദ്ദേ മെത്രാൻ ഒരു എഴുത്തു എഴുതിക്കൊടുത്തതിലും ദീവന്നാസ്യോസു എന്നുപേരാണ വച്ചിരുന്നതു (ബുക്കാനാൻ. [illegible])

൬. തർക്കത്തിൽ തെറ്റിപ്പോകുന്ന എന്നുള്ള പരിഭ്രമംകൊണ്ടൊ എന്തൊ മിത്രം എഴുതുന്നതു ഇന്നതാണെന്നു അതിനുതന്നെ അറിയാമൊ എന്നു സംശയിക്കത്തക്കതാണു അടുത്ത മിത്രവാദം. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധികാരത്തിൻ കീഴുള്ളവരെന്നു മെത്രാന്മാർ തങ്ങളെക്കുറിച്ചു എഴുതിയന്നതു പരമാർത്ഥമാണെന്നു സമ്മതിച്ചുംകൊണ്ടു ഇന്നാരുടെ കീഴ് എന്നു എഴുതിയതുകൊണ്ടു എന്നും ആ ആജ്ഞയിൽ ആണെന്നു അർത്ഥമില്ലെന്നു തർക്കിക്കുന്നു. എന്നുവച്ചാൽ മെത്രാന്മാർ അവരുടെ ആയുസ്സുകാലത്തു ഒരിക്കൽ എങ്കിലും അന്ത്യോഖ്യാ ആജ്ഞയിൽ ഇരുന്നു എന്നു സമ്മതിക്കുന്നു. സമയഭേദമെ ഉള്ളു. ഇതു തെളിയിക്കേണ്ട ഭാരം ഞങ്ങൾക്കല്ല. ഒരിക്കൽ എങ്കിലും സമ്മതിച്ചാൽ പിന്നീടു സമ്മതിച്ചില്ലെന്നു മിത്രം തെളിയിക്കണം. ഒരു ദൃഷ്ടാന്തംതന്നെ പറയാം. പുന്നത്ര ദീവന്നാസ്യോസിനെ വാഴിച്ചതു അന്ത്യോഖ്യായിൽനിന്നു വന്ന ബാവാമാർ അല്ലായിരുന്നു. അദ്ദേഹം ചീഫ്‌സിക്രട്ടറിക്കു അയച്ച എഴുത്തിൽ താൻ യാക്കോബായക്കാരൻ എന്നും അന്ത്യോഖ്യാകീഴുള്ളവൻ എന്നും സമ്മതിച്ചതായി മിത്രത്തിൽതന്നെ കണ്ടിട്ടുണ്ടു. ഏതു ആണ്ടുമാസംമുതൽ ഏതാണ്ടുമാസം വരെയാണ ഇങ്ങനെയിരുന്നതെന്നും അതു മാറിയ കാലവും കാരണവും എന്താണെന്നും മിത്രം ദയവുചെയ്തു പറഞ്ഞുതരട്ടെ.

൭. പിന്നത്തെ മിത്രയുക്തി, തങ്ങൾ യാക്കോബായപാത്രിയർക്കീസിന്റെ കീഴുള്ളവരെന്നു മെത്രാന്മാർ പറഞ്ഞാൽ അതു അറിവില്ലാതെ പറഞ്ഞതായി വരാമെന്നാണ. ഒരാൾ മറ്റൊരുവന്റെ നിലയെയൊ മനോബോധത്തെയൊ വിശ്വാസത്തെയൊ സംബന്ധിച്ചു പറയുമ്പോൾ തെറ്റിപ്പോകാം. തന്റെ സ്വന്ത മനോബോധത്തെക്കുറിച്ചു പറയുന്നതു അറിയാതെയാണെന്നു പറയുന്നപക്ഷം മിത്രപത്രാധിപർ എഴുതിയിരിക്കുന്നതെല്ലാം അദ്ദേഹം അറിയാതെയാണെന്നു ഞങ്ങൾ പറയട്ടെയൊ. അദ്ദേഹം ഒരു ഇംഗ്ലീഷുകാരൻ ആണെന്നു പറയുന്നു. അല്ലല്ല, അതറിയാതെ അദ്ദേഹം പറഞ്ഞുപോയതാണ. അദ്ദേഹം മൂത്തമേത്തനായിരുന്നു എന്നു പിൻകാലത്തു ഒരുത്തൻ പറഞ്ഞാൽ അതും സമ്മതിക്കേണ്ടിവരുന്നു.

൮. ബുക്കാനാൻകൊണ്ടുപോയ പുസ്തകംകൊണ്ടു ഇവിടെ യാക്കോബായവിശ്വാസം ഇല്ലായിരുന്നു എന്നു തെളിയിക്കാമെന്നു മിത്രം വാദിച്ചു. അതിലെ അനേകലക്ഷ്യങ്ങൾകൊണ്ടു ആ പുസ്തകം ഉപയോഗിച്ചസഭ യാക്കോബായ ഉപദേശാചാരങ്ങളെ അനുവർത്തിച്ചതായിരുന്നു എന്നു അതിൽനിന്നുതന്നെ ഞങ്ങൾ വ്യക്തമായി കാണിച്ചു. ഇവയ്ക്കു ഒരുത്തരവും പറയാതെ ഈ പുസ്തകം യാക്കോബായക്കാരുടെയും റോമാക്കാരുടെയും നെസ്തോർകാരുടെയും ഭരണകാലത്തിനു മുമ്പുള്ളതാണെന്നും അവരുടെ ഒക്കയും കാലത്തിനുമുമ്പുതന്നെ ഇവിടെ ഒരു സ്വാതന്ത്ര്യസഭ ഉണ്ടായിരുന്നു എന്നുള്ളതിനു ഇതുകൊണ്ടു സംശയമില്ലെന്നും" മിത്രം ഒററവാക്കിൽ സമാധാനം പറയുന്നു. പുസ്തകത്തിലെ കുറിപ്പുകൾ എല്ലാം യാക്കോബായ പള്ളിക്രമവും ആചാരങ്ങളും അനുസരിച്ചിരിക്കുന്നസ്ഥിതിക്കു മിത്രം പറയുന്ന അനുമാനത്തിന്റെ താല്പര്യം യാക്കോബായ പള്ളിക്രമങ്ങളും ആചാരങ്ങളും യഥാസ്ഥിതിയിൽ ഉപയോഗിച്ചുവന്നതും യാക്കോബായസഭയുടെ തലവൻ എന്നനിലയിൽ മാർ സേവേറിയോസിന്റെ പെരുനാൾ ആഘോഷിച്ചുവന്നതുമായ ഒരുസ്വാതന്ത്ര്യസഭ നെസ്തോർ ഭരണത്തിനു മുമ്പു മലങ്കര ഉണ്ടായിരുന്നു എന്നായിരിക്കണം. ഇത്രയും ഞങ്ങളുടെ ആവശ്യത്തിനു തല്ക്കാലം മതിയാകും. ഇനി ഒരു ചോദ്യം ഇതിൽനിന്നു ജനിക്കുന്നു. യാക്കോബായ ആചാരക്രമം അനുസരിച്ചു ഒരു സഭ ഇവിടെ പണ്ടുണ്ടായിരുന്ന സ്ഥിതിക്കു ആ

ആചാരങ്ങൾ ഒരുവേള അന്ത്യോഖ്യായിലെ ഉപദേഷ്ടാക്കൾ ഇവിടെ കൊണ്ടുവന്നു നടപ്പാക്കിയതായിരിക്കണം, അല്ലെങ്കിൽ ഇവിടെനിന്നു ശിഷ്യന്മാർ അന്ത്യോഖ്യായിൽ പോയി ഈ ക്രമം അവിടെ നടപ്പാക്കിയിരിക്കണം. രണ്ടുമല്ലെങ്കിൽ ശ്ലീഹായിൽനിന്നു ഇവിടെ കിട്ടിയതായിരിക്കണം. ൧-ാമത്തേതെങ്കിൽ മലങ്കര സഭ അന്നു അന്ത്യോഖ്യായിൻ കീഴ്പ്പെട്ടിരുന്നു എന്നുവരുന്നു. ൨-ാമത്തേതെങ്കിൽ അന്ത്യോഖ്യാസഭ മലങ്കരക്കു കീഴ്പ്പെട്ടിരുന്നു എന്നു വിചാരിക്കണം. ൩-ാമത്തേതെങ്കിൽ, യാക്കോബായക്കാരുടെ ആചാര ഉപദേശങ്ങൾ അപ്പോസ്തോല ഉത്ഭവങ്ങൾ ആയിരിക്കണം. ആ സ്ഥിതിക്കു അവയെ നവീകരിക്കണമെന്നു ശിഷ്യന്മാരും നവീകരണക്കാരും ആവശ്യപ്പെടുന്നതു പൈശാചികപ്രവൃത്തിയായി വിചാരിക്കപ്പെടണം. തട്ടിയും മുട്ടിയും പറഞ്ഞുപിരിയാതെ നേരെനിന്നു മിത്രം സമാധാനം പറയട്ടെ. അല്ലെങ്കിൽ തുള്ളിപ്പറഞ്ഞു സത്യം ചെയ്യിച്ചു താനെ ബാധ ഒഴിയേണ്ടിവരും.

൯. അംഗ്ലിയാക്കാരിൽ ഉള്ള താലികെട്ടു അവർ ഒരിക്കൽ താലികെട്ടുന്ന ക്രമത്തിൽ ഉൾപ്പെട്ടിരുന്നു എന്നു തെളിയിക്കുന്നു എന്നു പറഞ്ഞുകൊണ്ടു തലയിൽ പട്ടം വെട്ടുന്നതും വെള്ളയുടുപ്പു ധരിക്കുന്നതും തങ്ങൾ ഒരിക്കൽ കൽദായക്കാരോ നെസ്തോർക്കാരോ മറ്റോ ആയിരുന്നു എന്നു കാണിക്കയാണെന്നാണ മിത്രത്തിന്റെ അവസാനയുക്തി. ശരിതന്നെ, താലികെട്ടുകൊണ്ടു അംഗ്ലിയർ താലികെട്ടുള്ള ജാതിയിൽനിന്നു ഉത്ഭവിച്ചവർ എന്നല്ലാതെ താലികെട്ടുന്നവർ എല്ലാം ഇന്നും ആ ജാതിക്കാർ ആണെന്നു വരുന്നില്ലല്ലൊ. പട്ടംകൊണ്ടും അതുപോലെയല്ലാതെ എന്താണ വിശേഷം. പട്ടം വെട്ടുന്നവരാണ റോമ്മാസഭ. അവരിൽ ചേർന്നിരുന്നു എന്നു അർത്ഥം വരാം. അതുകൊണ്ടു പട്ടംവെട്ടുന്ന പട്ടക്കാർ പിന്നീടു ഒരിക്കലും യാക്കോബായ ആയില്ലെന്നുള്ള മിത്രയുക്തി എവിടെ? മിത്രയുക്തിപ്രകാരം അംഗ്ലിയാ നാട്ടുപാദ്രിമാർ വെള്ള ഉടുപ്പു ധരിക്കുന്നതു പണ്ടു നെസ്തോറായിരുന്നതുകൊണ്ടും യൂറോപ്യൻ പാദ്രിമാർ കറുപ്പുടുപ്പു ധരിക്കുന്നതു പണ്ടു യാക്കോബായക്കാർ ആയിരുന്നതുകൊണ്ടും അംഗ്ലിയരിൽ ചിലർ മേൽമീശ ധരിക്കുന്നതു പണ്ടു ഷാഫാക്കക്ഷിയായിരുന്നതുകൊണ്ടും ചിലർ കേക്കും വൈനുംകൊണ്ടു കല്യാണസദ്യ കഴിച്ചുകൂട്ടുന്നതു പണ്ടു യൂറോപ്യർ ആയിരുന്നതുകൊണ്ടും ആണെന്നുകൂടെ സങ്കല്പിക്കേണ്ടിയിരിക്കുന്നു.

പട്ടക്കാരുടെ വെള്ള ഉടുപ്പിന്റെ ഘോഷം മിത്രം കഥയറിയാതെ പറകയാണ. ഉടുപ്പിന്റെ പേർ എന്താണെന്നു മിത്രം അറിഞ്ഞിട്ടുണ്ടൊ? കമീസ് എന്നു വച്ചാൽ ഷർട്ട (ഉൾഉടുപ്പു) എന്നാണ പൊർത്തുഗീസ ഭാഷയിൽ അർത്ഥമെന്നു പൊർത്തുഗീസറിയാവുന്ന ഒരാൾ പറഞ്ഞിട്ടുണ്ടു. ഷർട്ട എന്നു പറയുമ്പോൾ പുറമെ ഒരു കോട്ടൊ വേറെ വല്ലതുമൊ ഒന്നുകൂടെ ഉണ്ടായിരിക്കണമെന്നു അർത്ഥം ഉണ്ടു. സുറിയാനിപട്ടക്കാർ ധരിക്കുന്ന കമീസ് യാക്കോബായക്കാരും നെസ്തോർക്കാരും കൽദായക്കാരും എന്നുവേണ്ടാ കിഴക്കൻ ക്രിസ്ത്യാനികൾ എല്ലാവരും വിശേഷാൽ തുർക്കിനാട്ടിൽ മേത്തന്മാരും ധരിക്കുന്ന ഉൾഉടുപ്പാണ. അതിൽനിന്നു മതമൊ ജാതിയൊ സങ്കല്പിക്കുവാൻ പുറപ്പെടുന്നവർ ഇവിടത്തുകാർ പണ്ടു മഹമ്മദുകാരായിരുന്നതുകൊണ്ടു ഈ വേഷം വന്നു എന്നും പറയേണ്ടിവരും. വല്ലതും സങ്കല്പിക്കുന്നപക്ഷം ഷർട്ടിൽ നിന്നല്ല പുറമെയുള്ള ഉടുപ്പിൽനിന്നാണ വേണ്ടതു. മലയാളത്തെ പട്ടക്കാരുടെ പുറമെയുള്ള ഉടുപ്പു പണ്ടുപണ്ടെ എന്തായിരുന്നു എന്നറിയണമെങ്കിൽ അതിനും ലക്ഷ്യമില്ലാതില്ല. വെള്ളവേഷം പ്രധാനമാക്കുന്ന നവീകരണക്കത്തങ്ങൾപോലെ കുറുബാനായ്ക്കു ധരിക്കുന്ന വസ്ത്രങ്ങൾ എന്തെല്ലാമാണെന്നു മിത്രം അറിഞ്ഞിട്ടുണ്ടൊ? ഇല്ലെങ്കിൽ പറയാം കമീസിന്മേൽ ഒരു കറുപ്പുളോഹ. അതിന്മേൽ ഒരു വെള്ളളോഹ അതിന്മേൽ അമ്മനീഫാ എന്ന ഉറാല, കയ്യുറ, പുറമെ കാപ്പാ ഇവയാണ. ഇവയിൽ കറുപ്പുളോഹ നീക്കി ശേഷമെല്ലാം പ്രത്യേക പ്രാർത്ഥന ചൊല്ലികൊണ്ടു റൂശ്മാ ചെയ്തുവേണം ധരിപ്പാൻ. കറുപ്പിനു പ്രാർത്ഥനയുമില്ല, റൂശ്മായുമില്ല. എന്തുകൊണ്ടു. അതു കർമ്മവസ്ത്രമല്ല, അവരുടെ സാധാരണ വസ്ത്രമാകകൊണ്ടത്രെ. ഈ നാട്ടിലെ ഉഷ്ണാധിക്യംകൊണ്ടും മറ്റും ആ വസ്ത്രംകൂടാതെ കേവലം ഷർട്ട മാത്രം ധരിച്ചുവന്നു. പാത്രിയർക്കീസുബാവാ വന്നപ്പോൾ, കേവലം ഷർട്ടമാത്രം ധരിച്ചുംകൊണ്ടുനടക്കുന്നതു ലജ്ജാവഹമാകയാൽ പുരാതനമായി പട്ടക്കാർക്കുള്ളതും കർമ്മസമയത്തു മാത്രം ധരിച്ചുവന്നതുമായ കോട്ടുകൂടെ ഇടണമെന്നു കല്പിച്ചു. ഇതുകൊണ്ടു പൂർവ്വവിശ്വാസം അനുമാനിച്ചാൽ നന്നായി.

ഒന്നുകൂടെ പറയട്ടെ. വസ്ത്രംകൊണ്ടു വല്ലതും സങ്കല്പിക്കുന്നപക്ഷം അതു നിറംകൊണ്ടല്ല വസ്ത്രത്തിന്റെ രൂപംകൊണ്ടാണ വേണ്ടതു. നെസ്തോർക്കാരൊ, റോമ്മാ

ക്കാരൊ, മറ്റെതെങ്കിലും ജാതികളൊ ഈ കമ്മീശിന്റെ ശരിയായ ആകൃതിയി
ഒരു വസ്ത്രം പുറമെയുള്ള ഉടുപ്പായി ധരിച്ചുവരുന്നുണ്ടെന്നു മിത്രം കാണിക്കുന്നപക്ഷ
അതിൽനിന്നു വല്ലതും ഊഹിക്കാമായിരുന്നു. അങ്ങിനെ ഉണ്ടെങ്കിൽ പറയട്ടെ.

പിന്നെയും വസ്ത്രംകൊണ്ടു വിശ്വാസം സങ്കല്പിക്കുന്നപക്ഷം കമ്മസംബന്ധമാ
വസ്ത്രമാണ അതിലേക്കുള്ള ആധാരമായി വിചാരിക്കപ്പെടേണ്ടതു. നവീകരണക്കാ
ധരിക്കുന്ന കമ്മവസ്ത്രങ്ങൾ മലയാളത്തു മാർതോമ്മാശ്ലീഹാ കൊണ്ടുവന്നതൊ യാക്കോ
ബായക്കാരുടെതൊ? നവീകരണമെത്രാന്മാർ ധരിക്കുന്നതും മലയാളമെത്രാന്മാർ
ന്നിനാലെ ധരിച്ചുവന്നതുമായ പത്രാഹീൻ ശീലമുടി, മസനപ്സാ മുതലായ ഭൂഷണ
ങ്ങളും കയ്യിൽപിടിക്കുന്ന സ്ലീബായും നെസ്തോറിന്റെതൊ, റോമ്മായുടെതൊ യ
ക്കോബായയുടേതൊ. ഇതൊന്നും അറിയാതെയും വസ്ത്രത്തിന്റെ സ്വരൂപം പോലു
ചിന്തിക്കാതെയും കേവലം നിറത്തെമാത്രം നോക്കിക്കൊണ്ടു വെള്ളവസ്ത്രം ധരിച്ച
ർ യാക്കോബായയല്ല നെസ്തോർ ആണെന്നു സങ്കല്പിച്ച മിത്രപത്രാധിപർ മലയാ
ളത്തെ ഹിന്തുക്കൾ ധരിക്കുന്ന മുണ്ടു കൌപീനം മുതലായവയുടെ നിറം കൊണ്ടു
ഇവരും പണ്ടു നെസ്തോർ ആയിരുന്നു എന്നൊ മറ്റൊ സങ്കല്പിച്ചുംകൊണ്ടു അവ
ടെ ചരിത്രം എഴുതാൻ തുനിയാഞ്ഞതു ഭാഗ്യമെന്നെ വിചാരിപ്പാനുള്ളു.

ആകപ്പാടെ മിത്രവാദങ്ങൾ എല്ലാം ഗുരുലാഘവം അറിയാതെയും വാസ്തവ
ആലോചിക്കാതെയും പൂർവ്വാപരവിരുദ്ധങ്ങളായും മനസ്സിന്റെ അന്ധാളിപ്പിൽനി
ന്നു ഉണ്ടാകുന്ന പരിഭ്രമംമൂലം കഥയില്ലാതെയും എഴുതിയിട്ടുള്ളവയാണെന്നു കാണി
പ്പാൻ ഇത്രയും മതിയാകുമെന്നു വിശ്വസിച്ചു അവസാനിപ്പിക്കുന്നു.

---

## വടക്കുള്ള സുറിയാനി ജനങ്ങളൊടു ഒരപേക്ഷ.

മാന്യ ജനങ്ങളെ,

വടക്കെ ഇടവകകളിലുള്ള സുറിയാനിക്കാർ പ്രായെണ ഇംഗ്ലീ
വിദ്യാഭ്യാസത്തിൽ വളരെ വിമുഖന്മാരായിട്ടാണ കണ്ടുവരുന്നതു. തെ
ക്കുള്ള സഹോദരന്മാരെ അപേക്ഷിച്ച് ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ
അനവധി ഗുണങ്ങളെ വടക്കർ അശേഷം അറിഞ്ഞിട്ടുള്ളതായിട്ടു പോ
ലും തോന്നുന്നില്ല. ഇംഗ്ലീഷ് ഭാഷയിൽ നൈപുണ്യം സമ്പാദിച്ചി
ട്ടുള്ളവരുടെ ശരിയായ കണക്കെടുത്തുനോക്കിയാൽ ഒരിക്കൽ വളരെ
യന്ന സ്ഥിതിയിൽ ആണ ഇരിക്കുന്നതെന്നു നിഷ്പക്ഷപാതികളായ
ഏവർക്കും അറിയാവുന്നതാണ. സുറിയാനി സമുദായത്തിൽ ഇപ്പോൾ
ഏറെക്കുറെ ഒരു നൂറു ഗ്രാഡ്യുവേറ്റ്സ് ഉണ്ടു. ഇവരിൽ ൨൩. പേർമാ
ത്രമെ യാക്കോബായസഭയിൽ നില്ക്കുന്നൊള്ളു. ഇവരിൽ ൧൬. പേ
തെക്കെ ഇടവകകളിൽനിന്നാണ വടക്കെ ഇടവകകളിലുള്ള അനേക
സുറിയാനിക്കാരുടെ ഇടയിൽ എല്ലാംകൂടി ശേഷിച്ച് ൭. ഗ്രാഡ്വേറ്റ്സ
മാത്രമെയൊള്ളു. ഇതിൽ ഒരാൾ ആയിരത്തിൽപരം ഭവനങ്ങൾ ഉ
ള്ളതും സുറിയാനിക്കാരുടെ പ്രധാന വാസസ്ഥലവുമായ കുന്നംകുള
പട്ടണത്തിൽ ഏകനാണ. രണ്ടുപേർ പറവൂരും രണ്ടുപേർ [illegible]
ളിലുമാണ. അതിനു കീഴായി മറ്റുപരീക്ഷകൾ ജയിച്ചിട്ടുള്ളവരു
കാര്യത്തിൽതന്നെയും വടക്കു ഇരുപതിൽ അധികം പേർ ഉണ്ടെന്ന
തോന്നുന്നില്ല. ഇവർ കുന്നംകുളം. പറവൂർ, തൃപ്പൂണിത്തുറ, മുളന്തുരു
ത്തി ഇങ്ങിനെ നാലഞ്ചു ഇടവകകളിലാണ. കിഴക്കെഭാഗങ്ങളിലു
ള്ള സുറിയാനിസഹോദരന്മാർ ഒരുവനെപോലും ഈ "വിദ്വാന്മാരു
ടെ" ഗണത്തിലെക്കു വിട്ടുകൊടുത്തിട്ടില്ല. അടുത്തകാലത്തെങ്ങും

ങ്ങിനെ ചെയ്യാനുള്ള ഭാവവും കാണുന്നില്ല ഇതു വളരെ വ്യസനകര
മായ അവസ്ഥയല്ലയൊ. അവരുടെ കുഞ്ഞുങ്ങൾ പുലർകാലെ എഴു
ന്നെററു പാഠങ്ങൾ വായിക്കുന്നതിനു പകരം തൊഴുത്തിൽനിന്നു ക
ന്നുകാലികളെ അഴിച്ചുവിടുന്നതിൽ നിയൊഗിക്കപ്പെടുന്നു. അദ്ധ്യപാ
ഠങ്ങളെ ഉരുവിടുന്ന ശബ്ദത്തെക്കാൾ കന്നിനെ എരപ്പുന്ന ശബ്ദമാണ
നിർഭാഗ്യശാലികളായ ഈ കുഞ്ഞുങ്ങളുടെ പിതാക്കന്മാൎക്കു ഇമ്പകരമാ
യിത്തോന്നുന്നതു. പെൻസിലും സ്ലേററും പിടിക്കേണ്ടിയ മാൎദ്ദവങ്ങളാ
യ കൈകൾ പൊത്താംകൊത്തു പിടിച്ചു തഴമ്പിക്കുന്നു. കടലാസിൽ
അക്ഷരങ്ങൾ വരക്കേണ്ടിയ കൈകൾ നിരപരാധികളായ മൃഗങ്ങളു
ടെ പുറത്തു വ്രണങ്ങളെ ഉണ്ടാക്കുന്നതിൽ സാമൎത്ഥ്യമുള്ളവയായിത്തീ
രുന്നു. ഇതിനെക്കാൾ ദയനീയമാണ പടിഞ്ഞാറെ ഇടവകകളിലുള്ള
കുഞ്ഞുങ്ങളുടെ സ്ഥിതി. ഈ ഇടവകകൾ പട്ടണങ്ങളൊടുസമീപിച്ചുള്ള
വയാണ. ഈ ഇടവകകളിലുള്ള കുഞ്ഞുങ്ങൾ ശൈശവത്തിൽതന്നെ
ദുൎമ്മാൎഗ്ഗങ്ങളിലും ദുൎവ്യാപാരങ്ങളിലും പരിചയിച്ചു യൌവ്വനത്തിൽ
തന്നെ വൃദ്ധന്മാരായി സാംക്രമികരോഗങ്ങളെപോലെ സമുദായത്തെ
ദൂഷിപ്പിക്കുന്നു. ഇപ്രകാരമാണ കിഴക്കും പടിഞ്ഞാറുമുള്ള കുഞ്ഞുങ്ങൾ
കാലക്ഷേപം ചെയ്യുന്നതു. വിദ്യയുടെ ഗന്ധംപോലുമില്ലാതെ മൃഗാ
ദിജന്തുക്കളെക്കാൾ വളരെ വ്യത്യാസമില്ലാത്തസ്ഥിതിയിൽ അവർ ഈ
ശ്വരദത്തമായിരിക്കുന്ന വിലയേറിയ ജീവിതത്തെ തങ്ങൾക്കുതന്നെ
യും മററുള്ളവൎക്കും നാശകാരണമായിത്തീരത്തക്കവിധത്തിൽ നിഷ്ഫലമാ
ക്കുന്നു. ഇതിനെ പരിഹരിക്കേണ്ടതു ദേശാഭിമാനികളും സഭാസ്നേഹ
മുള്ളവരുമായ സുറിയാനി മഹാത്മാക്കളുടെ കൎത്തവ്യകൎമ്മമല്ലയൊ.

ഇത്രയും വിസ്തരിച്ചതുകൊണ്ടു കൃഷി കച്ചവടം മുതലായവകൾ
നിസ്സാരങ്ങളെന്നൊ ത്യാജ്യങ്ങളെന്നൊ ഞാൻ പറയുന്നതായി വി
ചാരിക്കരുത്. സ്വപ്നത്തിൽ കൂടി ആ വിചാരം എന്നിൽ കടന്നി
ട്ടില്ല, കൃഷി തൊഴിലുകളിൽവച്ചു ഉത്തമമാണ. നമ്മുടെ നാട്ടിൽ അ
ധികം പേർ കൃഷികൊണ്ടാണ അഹോവൃത്തി കഴിക്കുന്നതു. അതുത
ന്നെ വിദ്യാഭ്യാസത്തിനു പ്രതിബന്ധമായിത്തീരാതെ ഉത്സാഹകാരണ
മായിരിക്കേണ്ടതാണ. കൃഷി, കച്ചവടം മുതലായവകളിൽതന്നെയും നാം
പൂൎവ്വകാലങ്ങളിൽനിന്നു വളരെ വ്യത്യാസപ്പെട്ടിട്ടുള്ളതായിതോന്നു
ന്നില്ല. യൂറൊപ്പ് മുതലായ സ്ഥലങ്ങളിൽ ഈ വിഷയങ്ങളിൽ വരു
ത്തീട്ടുള്ള പരിഷ്കാരങ്ങൾ എത്ര വളരെ. രസതന്ത്രാദിശാസ്ത്രങ്ങളുടെ
സഹായത്താൽ മേൽപറഞ്ഞ സ്ഥലങ്ങളിൽ മുമ്പലത്തെക്കാൾ പത്തി
രട്ടിയിലധികം ആദായം എടുത്തുവരുന്നുണ്ടു. പാശ്ചാത്യസമ്പ്രദായ
ങ്ങൾ അനുസരിച്ചു കൃഷി ചെയ്യുന്നതായാൽ നമുക്കും അപ്രകാരം ആ
ദായം എടുക്കാവുന്നതാണ. ഇപ്പോൾ തിരുവനന്തപുരത്തും മദ്രാസി
ലും കൃഷിശാസ്ത്രം പഠിപ്പിക്കയും മാതൃകയായും കൃഷിചെയ്കയും മററും
ചെയ്യുന്നതിന്റെ ഉദ്ദേശവും ഇതുതന്നെ. കച്ചവടത്തിലും ഇപ്രകാ
രംതന്നെ. അന്യരാജ്യങ്ങളെക്കുറിച്ചും അവയിൽ ഉണ്ടാകുന്നവകളെ
ക്കുറിച്ചും മററുമുള്ള അറിവില്ലാതെ വലിയ കച്ചവടങ്ങൾ നടത്തുന്നതു.

അസാദ്ധ്യമാണ. ഇതിനെല്ലാം വിദ്യാഭ്യാസമില്ലാതെ സാധിക്കുന്നതല്ല
ഇംഗ്ലീഷ ഭാഷാപരിജ്ഞാനംകൊണ്ടാണ നമ്മുടെ ഇപ്പൊഴത്തെസ്ഥി
തിയിൽ ഇതെല്ലാം നമുക്ക അനുഭവസിദ്ധമാകാവുന്നതു. ഇംഗ്ലീ
പഠിക്ക എന്നു പറയുമ്പോൾ സാധാരണയായി മനസ്സിലാക്കുന്നതു
ബി. എ. ബി. എൽ. ജയിക്കയെന്നാണ. അതുകൊണ്ട എല്ലാവരു
ബി. എൽ. ജയിച്ചാൽ എന്തുചെയ്യുമെന്നു ചോദിക്കാറുണ്ട. ഇംഗ്ലീഷ
പഠിക്കയെന്നുള്ളതിനു ഭാഷ വായിച്ചു മനസ്സിലാക്കത്തക്കവിധത്തി
പഠിക്കയെന്നുമാത്രം അൎത്ഥം വച്ചാൽ മതി.

പിന്നെയും സുറിയാനി സഭയിൽ പരിഷ്കാരങ്ങൾ ആവശ്യ
ണെന്നുള്ളതു നിസ്തൎക്കസംഗതിയാണ ആത്മീകസംഗതികളിലും ലൌ
കികസംഗതികളിലും ഒരുപോലെ ആവശ്യമാണ. എന്നെ തെറ്റ
ധരിക്കരുതു. ആത്മീക സംഗതികളിൽ പരിഷ്കാരം ആവശ്യമാണെ
ന്നു പറഞ്ഞതുകൊണ്ട ഞാൻ പ്രൊട്ടസ്റ്റാന്റുകാരനൊ നവീക
ണക്കാരനൊ അല്ലെങ്കിൽ ഇതെല്ലാം ഇംഗ്ലീഷ പഠിച്ചതുകൊണ്ടുവന്ന
ദോഷമാണെന്നൊ വിചാരിച്ചേക്കരുത്. "ആത്മീകസംഗതികൾ
എന്നു പറഞ്ഞതുകൊണ്ട സുറിയാനി സഭയുടെ സത്യവിശ്വാസ സംഗ
തികൾ എന്നു ഞാൻ അൎത്ഥമാക്കുന്നില്ല. പ്രധാനമായിട്ടു ആചാരസം
ഗതികളാണ ഞാൻ ഉദ്ദെശിക്കുന്നതു. സുറിയാനിസഭ വളരെ പ
ക്കമുള്ള ഒരുസഭയാണ. അന്ത്യോഖ്യായിലും മലയാളത്തും വളരെ ഉപ
ദ്രവങ്ങളും അടിമകളും സഹിച്ചിട്ടുള്ളതാണ. ചില കാലങ്ങളിൽ പ
രോധം നശിപ്പിക്കപ്പെട്ടുപോയെന്നുകൂടി സംശയിക്കത്തക്ക സ്ഥിതിയി
ലായിട്ടുണ്ട. ആ കാലങ്ങളിൽ പ്രബലങ്ങളായ അന്യസഭകളിൽനി
ന്നു ചിലതെല്ലാം "നുഴഞ്ഞു" കയറിട്ടില്ലയൊ എന്നു വളരെ സംശയി
ക്കേണ്ടിയിരിക്കുന്നു. അന്യസഭകളിൽ നിന്നു കിട്ടിട്ടുള്ളവകളെ തള്ളി
വാസ്തവത്തിൽ അന്ത്യോഖ്യാസഭയുടെ വിശ്വാസങ്ങളെ സ്വീകരിച്ചു
അവയെ കാലദേശവ്യത്യാസങ്ങൾക്ക അനുരൂപമാകുന്നതാണ. "പ
രിഷ്കരിക്ക" എന്നുള്ളതിനു ഞാൻ കൊടുക്കുന്ന അൎത്ഥം ലൌകിക സം
ഗതികളിൽ പരിഷ്കാരം വരുത്തുന്നതു അന്ത്യോഖ്യാസഭയെ ആശ്ര
യിച്ചിരിക്കുന്നില്ല ഈ വിഷയത്തിനു നാം മലയാളത്തുകാരും തിരു
വിതാംകൂർകാരും ഇന്ത്യാക്കാരുമാണെന്നൊൎക്കേണ്ടതാണ. അന്ത്യോ
ഖ്യായിലെയൊ സുറിയായിലെയൊ ആചാരങ്ങളും നടപടികളു
നമ്മെ ബന്ധിക്കുന്നില്ല. ഇവയിലെല്ലാം പരിഷ്കാരങ്ങൾ വരുത്തേ
ണ്ടകാലം അതിക്രമിച്ചിരിക്കുന്നു.

യാതൊരു സഭയിലാകട്ടെ സ്ഥിരമായ പരിഷ്കാരങ്ങൾ വരു
ത്തേണമെങ്കിൽ ആ സഭയിൽ സാമാന്യമായി വിദ്യാഭ്യാസപ്രചാര
ഉണ്ടായിരിക്കണം. ഒന്നാമതായി തത്കാല സംപ്രദായങ്ങളുടെ ഗുണ
ദോഷങ്ങളെയും വരുത്തേണ്ട പരിഷ്കാരങ്ങളുടെ ആവശ്യത്തെയു
സാമാന്യമായി ഗ്രഹിക്കയും, രണ്ടാമതായി വരുത്തുന്ന പരിഷ്കാര
ങ്ങളുടെ അൎത്ഥംമനസ്സിലാകാതെ ഒന്നിനൊന്നായി പ്രവൃത്തിച്ചു വലി
യ കുഴപ്പത്തു വരുത്താതിരിക്കയും ചെയ്യണമെങ്കിൽ വിദ്യയും മനോധ

ർഢ്യവും ഉണ്ടായിരിക്കണം. വിദ്യാഭ്യാസത്താലല്ലാതെ മനോദാർഢ്യം ഉണ്ടാകുന്നതല്ല. വിദ്യാഭ്യാസം എന്നുള്ളതു ഭാഷാപരിജ്ഞാനം മാത്രമല്ല. എങ്കിലും ഭാഷാപരിജ്ഞാനത്താലല്ലാതെ വിദ്യ സമ്പാദിപ്പാൻ സാദ്ധ്യമല്ല. അതിനാൽ വിദ്യാഭ്യാസത്തിനു ഭാഷാപരിജ്ഞാനം അത്യാവശ്യമാണ. വിദ്യാഭ്യാസം ഒരു മനസ്സിന്റെ സകല അവയവങ്ങളെയും സകല വിഭാഗങ്ങളെയും വികസിപ്പിക്കുന്നു. ഈ ഉദ്ദേശം ക്ഷണസാദ്ധ്യമാക്കുന്ന ഒരു ഭാഷയെയാണ മനുഷ്യൻ പഠിക്കേണ്ടതു. ഇതു നവീനഭാഷകൾമാത്രമെ സാധിക്കുന്നൊള്ളൂ. പ്രാചീനഭാഷകളെ ഞാൻ ആക്ഷേപിക്കുന്നെന്നൊ ദൂഷിക്കുന്നെന്നൊ വിചാരിക്കരുതു. അവകളെക്കുറിച്ച് പ്രത്യേകം സംസ്കൃതത്തെക്കുറിച്ച് എനിക്കു വളരെ ബഹുമാനവും ആദരവുമുണ്ട്. ഈ ഭാഷകൾ മൃതങ്ങളായിട്ടാണ പണ്ഡിതന്മാർ വിചാരിച്ചുപോരുന്നതു. ഇവ സംസാരഭാഷകളല്ല. ഇവ മൃതങ്ങളായതിൽപിന്നെ മനുഷ്യജാതി എത്രയധികം ഉയർന്നിട്ടുണ്ടെന്നും എന്തെല്ലാം പുതിയതായി കണ്ടുപിടിക്കപ്പെട്ടിട്ടുണ്ടെന്നു കണക്കില്ല. മനുഷ്യജാതി മുന്നോട്ടല്ലാതെ പുറകോട്ടു പോകുന്നില്ല. ഏതത്കാല സമ്പ്രദായങ്ങളെയാണ മനുഷ്യൻ പ്രധാനമായി ഗ്രഹിക്കേണ്ടതു. ഒരു നൂറു കൊല്ലം മുമ്പു ജീവിച്ചിരുന്ന നമ്മുടെ പൂർവീകന്മാർ സ്വപ്നത്തിൽ പോലും കണ്ടിട്ടില്ലാത്ത ഒരുസ്ഥിതിയിലാണ നാം ഇപ്പോൾ ജീവിക്കുന്നതു. ഏതത്കാലസ്ഥിതികളെക്കുറിച്ചു വ്യവഹരിക്കുന്നതു നവീനഭാഷകളിൽ എഴുതപ്പെട്ടിട്ടുള്ള പുസ്തകങ്ങളാണ. ഇക്കാലത്തും ഈ ഇരുപതാം ശതാബ്ദത്തിലും കാണപ്പെടുന്നവകളെല്ലാം നമ്മുടെ പൂർവീകന്മാർക്കു മനഃപാഠങ്ങളായിരുന്നെന്നു വിചാരിക്കുന്നവർ ചിലരുണ്ടു. മറ്റു ചിലർ ഇംഗ്ലീഷ ഭാഷകൂടി മലയാളത്തിൽനിന്നു ഉണ്ടായിട്ടുള്ളതാണെന്നു വിചാരിക്കുന്നുണ്ടു. കാരണം ഒരുവന്റെ അല്ലെങ്കിൽ ഒരുസ്ഥലത്തിന്റെപേർ ഇംഗ്ലീഷിൽ ശബ്ദിച്ചാൽ മലയാളത്തിലേതുപോലെതന്നെയിരിക്കുന്നു. 'മനുഷ്യൻ' എന്നുള്ളതു ഇംഗ്ലീഷിൽ 'മാൻ' എന്നല്ലെ (ഇതു എന്റെ 'ഒരു വിദ്വാനായ' സ്നേഹിതൻ വളരെ ഗൌരവമായി പറഞ്ഞതാണ). ചരിത്രം ശരിയായി വായിക്കേണമെന്നല്ലാതെ ഈ കൂട്ടരോടു എനിക്കു വേറൊരു സമാധാനവുമില്ല. അവനവന്റെ ന്യൂനതകളെ സംവാദിച്ചു പരിഹരിക്കാൻ ശ്രമിക്കുന്നതുകൊണ്ടു അശേഷം മാനഹാനിയൊ കുലഹീനതയൊ ഇല്ല. പ്രാചീന ഭാഷകളും ചരിത്രങ്ങളും പഠിക്കുന്നതു ഏതത്കാല സമ്പ്രദായങ്ങളുടെ അർത്ഥം ശരിയായി മനസ്സിലാക്കുന്നതിനും ഭാവിയായ സംഗതികളെ ശരിയായി ഗണിച്ചറിയുന്നതിനുമാണ. ഏതത്കാലസമ്പ്രദായങ്ങളെപ്പറ്റി സാമാന്യമായ ഒരറിവാണ നാം ആദ്യമായി സമ്പാദിക്കേണ്ടതു. അറിവുണ്ടാകുന്നതു രണ്ടുവിധത്തിലാണ. (൧) തന്നത്താൻ സകലതും വിവേചിച്ചും അന്വെഷിച്ചും അറിക. (൨) മറ്റുള്ള മഹാന്മാരുടെ അഭിപ്രായത്തെ സാമാന്യമായി സ്വീകരിക. ഒന്നാമത്തെതു വളരെ ചുരുക്കംപേർക്കുമാത്രമെ സാധിക്കു. ആയുഷ്കാലം വളരെ ചുരുങ്ങിയതും അതിനിടയിൽ മറ്റു പ്രവൃത്തികൾ വളരെ ചെയ്യേണ്ട

തും അതുകൊണ്ടു മനുഷ്യൻ സാധാരണയായി മററു മഹാന്മാരു ഏൎപ്പിട്ടുവിച്ച അഭിപ്രായങ്ങളെ യുക്തികൂടാതെ സ്വീകരിക്കൊണ്ടുവരുന്നു. പ്രത്യേകിച്ചു പ്രാചീനങ്ങളും മൃതങ്ങളുമായ ഭാഷകളെപ്പററിയുള്ള അറിവു രണ്ടാമത്തെ വിധത്തിലാണ അധികംപേരും സ്വീകരിക്കാറു. മഹാത്മ്യങ്ങളും ശ്രേഷ്ഠങ്ങളുമായ സംസ്കൃതം, ഗ്രീക്ക, ലത്തീൻ മുതലായ ഭാഷകളിലുള്ള ഗ്രന്ഥങ്ങളെക്കുറിച്ചുള്ള അറിവു പാശ്ചാത്യപണ്ഡിതന്മാരിൽ കൂടി ചുരുക്കം പേർമാത്രമെ സമ്പാദിച്ചിട്ടുള്ളു. അവർ സ്വയ മററുള്ളവൎക്കായി ഭാഷാന്തരീകരിച്ചിട്ടുള്ള ഗ്രന്ഥങ്ങളിൽ നിന്നാണ മററുള്ളവർ അറിവു സമ്പാദിക്കുന്നതു. ഫ്രാൻസ്, ജൎമ്മനി മുതലായ പരിഷ്കൃതരാജ്യങ്ങളിൽ പ്രാഥമികവിദ്യാലയങ്ങളിൽകൂടി ഫ്രഞ്ച, ജെൎമ്മൻ മുതലായ നാട്ടുഭാഷകളും മററു നവീനഭാഷകളുമാണ പ്രധാനമായി പഠിപ്പിക്കുന്നതു. പ്രാചീനഭാഷകൾ ഓരോരുത്തരുടെ സ്വാ നുസരണം ഏല്ക്കുന്നതിന്നു വിട്ടുകൊടുക്കയാണ ചെയ്യുന്നതു. ഇംഗ്ലണ്ടിൽ പ്രാഥമികവിദ്യാലയങ്ങളിൽ പ്രധാനമായി ലത്തീനും ഗ്രീക്കുമാണ പഠിപ്പിച്ചുവന്നിരുന്നതു. ഇപ്പോൾ വളരെ വ്യത്യാസപ്പെട്ടിരിക്കുന്നു. ഇംഗ്ലീഷഭാഷയും വ്യാകരണവുമാണ ഇപ്പോൾ പ്രധാനമായി വിചാരിക്കപ്പെടുന്നതു. പ്രാചീനഭാഷകൾ പ്രധാനമായി പഠിപ്പിക്കുന്നതുകൊണ്ടുണ്ടാകുന്ന ദോഷങ്ങളെപ്പററി വില്യംഗാർണററ എന്നവിദ്വാൻ എഴുതുന്നതു "പ്രാഥമിക വിദ്യാലയങ്ങളിൽ നിന്നു കൊളെജിൽ ചെല്ലുമ്പോൾ ഒരു വിദ്യാൎത്ഥിക്കു യാതൊന്നിനെക്കുറിച്ചും സ്ഥിരമായ അറിവില്ല. പ്രാചീനഗ്രന്ഥങ്ങളെ മനസ്സിലാക്കുന്നതിനുമാത്രം ദൃഢതയില്ല. നവീനഭാഷയൊ വളരെ മോശം തന്നെ. ഫലം എല്ലാം പതിയതായി ആരംഭിക്കേണ്ടിയിരിക്കുന്നു. അതുകൊണ്ടു നവീനഭാഷകൾ പഠിപ്പിക്കേണമെന്നാണ മഹാന്മാരുടെ മതം. നവീനഭാഷകളിൽ വച്ചു അധികം പ്രചാരവും ഗ്രന്ഥസമൃദ്ധിയും ശ്രേഷ്ഠതയുമുള്ളതു ഇംഗ്ലീഷ ഭാഷയാണ. ഫ്രഞ്ചുഭാഷയൊ ജൎമ്മൻഭാഷയൊ നാം പഠിക്കേണമെന്നു നിൎബ്ബന്ധിക്കുന്നതു പരിഹാസയോഗ്യമായിത്തീരുക മാത്രം ചെയ്യും. നാം ഇംഗ്ലീഷ ആധിപത്യത്തിൻ കീഴ ഇരിക്കുന്നു. ഗവൎമ്മെണ്ടു ഭാഷ ഇംഗ്ലീഷാണ. വിദ്യാഭ്യാസത്തിനു മാത്രമായി ഇംഗ്ലീഷഭാഷ പഠിക്കുന്നവർ ഇൻഡ്യയിൽ ഉണ്ടോയെന്നുള്ളതു വളരെ സംശയമായിരിക്കുന്നു. അത്ഗുണവാനായിട്ടു ഇതുവരെ ഒരുവനെ ഞാൻ കണ്ടിട്ടും കേട്ടിട്ടുമില്ല. എല്ലാവരും അഹോവൃത്തിക്കുമാത്രമായിട്ടാണ ഇപ്പോൾ ഇംഗ്ലീഷ പഠിക്കുന്നതു. സൎക്കാർ ഉദ്യോഗത്തിന്നു ആഗ്രഹിക്കുന്നവർ ഇംഗ്ലീഷ പഠിച്ചിരിക്കേണം. ഉപാദ്ധ്യായനാകേണമെങ്കിൽ ഇംഗ്ലീഷ പഠിച്ചിരിക്കേണം. ദേശാന്തരങ്ങളിൽ സഞ്ചരിക്കേണമെങ്കിൽ ഇംഗ്ലീഷ പഠിച്ചിരിക്കേണം. എന്നുവേണ്ട 'ബട്ലർ' ഇംഗ്ലീഷപോലും കയ്യിൽ ഇല്ലെങ്കിൽ വളരെ പ്രയാസപ്പെട്ടുപോകും. സ്ഥലം ഇംഗ്ലീഷമയമായിരിക്കുന്നു. ഹിന്ദുസ്ഥാനി, തമിഴ, ബംഗാളി മുതലായ ഭാഷകൾകൂടി ഓടിഒളിക്കുന്നു. പിന്നെ മററുള്ള ഭാഷകളുടെ കഥ പറയണമൊ. ഇംഗ്ലീഷഭാഷാ പരിജ്ഞാനമാണ സൎവ്വപ്രകാരത്തിലും നമുക്കു ആവശ്യമായിട്ടുള്ളതു.

ഇംഗ്ലീഷഭാഷപോലെ മനോവികാസം നല്കുന്നതിന ഉതകുന്നതായി ഭാഷ ഫ്രഞ്ചും ജൎമ്മനും ഒഴികെ വേറെയുണ്ടോ എന്നു സംശയമാണ.

ഒരു വാക്കുകൂടി പറഞ്ഞു അവസാനിപ്പിക്കാം. ഇംഗ്ലീഷ ഭാഷാ പരിജ്ഞാനം ആപൽകരമാണെന്നു ചിലർ വിചാരിക്കുന്നുണ്ട. ഇതു എന്നെയും എന്നെപ്പോലെയുള്ള മറ്റുള്ളവരെയും, വളരെ വേദനപ്പെടുത്തുന്നതാണ.

രാ. രാ. ശ്രീ. ഇ. ജെ. ജോൺ ബി. എ. ബി. എൽ.
,, എം. മാത്യു. ബി. എ. ബി. എൽ.
,, കെ. കെ. കുരുവിള ബി. സി. ഇ.
,, കെ. സി. മാമ്മൻ ബി. എ.
,, എം. എ. ചാക്കോ ബി. എ.
,, എം. ഒ. വക്കി ബി. എ.

മുതലായ മഹാന്മാരെയും മറ്റുള്ളവരെയും നോക്കിയാൽ ആൎക്കാണ അപ്രകാരം പറവാൻ തോന്നുന്നതു. മുൻകാലങ്ങളിൽ അന്യസഭകളിൽ ചേൎന്നവരുടെയും ഇക്കാലത്തു ചേരുന്നവരുടെയും ശരാശരിക്കണക്കെടുത്താൽ ഈ വിചാരം അടിസ്ഥാനമില്ലാത്തതാണെന്നറിയാം ഈ രണ്ടു കാലങ്ങൾ തമ്മിൽ പ്രധാനമായിട്ടുള്ള വ്യത്യാസം ഒന്നിൽ സുറിയാനിസഭയെക്കുറിച്ചുള്ള അറിവു അശേഷം ശൂന്യമായിരുന്നു മറ്റേതിൽ സാമാന്യമായ ഒരറിവുണ്ടു എന്നുള്ളതുതന്നെ. എലികൾ കപ്പലിന്റെ നാശം ദീൎഘദൃഷ്ടികൊണ്ടറിഞ്ഞു കപ്പൽ വിട്ടുപോകുന്നു. എന്നാൽ നമ്മുടെ സുറിയാനിസഭയാകുന്ന കപ്പലിനെ വിട്ടവരുടെ ദൃഷ്ടി അത്ര ദീൎഘമല്ലാതെപോയി. നമ്മുടെ ഭാഗ്യം തന്നെ. വിദ്യാഭ്യാസംകൊണ്ടു, പാശ്ചാത്യവിദ്യാഭ്യാസംകൊണ്ടോ ഇംഗ്ലീഷ വിദ്യാഭ്യാസംകൊണ്ടോ യാതൊരപകാശവും വരുന്നതല്ല. പ്രത്യുതമൂഢതയിൽ ബന്ധിച്ചിടുന്നതുകൊണ്ടുമാത്രമെ ആപത്തുവരൂ. നിശ്ചയം,

കല്ലുങ്ങരെ പി. മാത്യു.

---

## സൂചകങ്ങൾ.

ആഫ്രിക്കായിൽ സുഡാൻ എന്ന ദേശത്തു മിഷ്യൻവേല ആരംഭിക്കുന്നതിനു ചൎച്ചുമിഷ്യൻ സമൂഹം ഗവൎമ്മെണ്ടിന്റെ അനുവാദം ചോദിച്ചിരിക്കുന്നതിനെക്കുറിച്ച ചൎച്ചടൈംസ് എന്ന അംഗ്ലേയപത്രം ഒരു മുഖപ്രസംഗത്തിൽ ഇപ്രകാരം പറയുന്നു:— സുഡാനിൽ സുവിശേഷവേല നടത്തണം. എന്നാൽ അതു ഇംഗ്ലീഷ പ്രസംഗികളാൽ മാത്രമായിരിക്കണമെന്നു ആവശ്യമില്ല. സാമീപ്യം, ചാൎച്ച, ഭാഷ എന്നിവകളാൽ ഈ വേലക്കു അധികം യോഗ്യന്മാരായ ക്രിസ്ത്യാനികൾ ഉണ്ടു. അതു ഈജിപ്തിലെ ക്രിസ്ത്യാനികളാണ. നീലനദിയുടെ താഴ്വരയിൽ സുവിശേഷം പരത്തുന്ന വേലയിൽ അനേകം നൂറ്റാണ്ടോളം പീഡകൾ അനുഭവിച്ച അവിടത്തെ കപ്തായസഭക്കു വിട്ടുകൊടുക്കേണ്ടതാകുന്നു. അതു ഒരിക്കൽ നൂബിയായിലും അതിനപ്പുറവും പരന്നിരുന്നു. ആ സ്ഥലങ്ങളിൽ അതു വീണ്ടും പ്രവേശിക്കുന്നതിനെ നാം ആഗ്രഹിക്കണം. എന്നാൽ സഭ പ്രചാരത്തിൽ സ്വാധീനിയാണെന്നോ ഐക്യത്തിൽ വൎദ്ധിപ്പാൻ സൌകൎയ്യമില്ലാത്തതാണെന്നോ ആക്ഷേപം പറയുന്നപക്ഷം, പ്രൊട്ടസ്റ്റന്റ്കാരെ ഐക്യത്തിൽ മനസ്സുതിരിക്കുവാൻ അംഗ്ലേയർക്കു കഴിയുമൊ എന്നു ഞങ്ങൾ ചോദിക്കുന്നു. കപ്തായക്കാർ മൂഢന്മാരോ തെറ്റിയവരോ ആണെങ്കിൽ, അവരെ ഉയൎത്തുവാൻ ശ്രമിക്കുന്നതല്ലാതെ അവരുടെ അവകാശത്തെ [illegible]

ന പാടില്ല. നാട്ടുസഭ ഉള്ളടത്തു അവരോടു സംബന്ധം കൂടാതെ സ്വാതന്ത്ര്യവേല ചെയ്യുന്നതു തെറ്റാണ....സകല വൈരാഗ്യവും കഴിയുന്നടത്തോളം പ്രാപ്തിയു പുറജാതികളെയും അവിശ്വാസികളെയും കൈവശപ്പെടുത്തുവാൻ ഉപയോഗപ്പെടുത്തണം. ആ സ്ഥലങ്ങളിൽ ശാശ്വതമായ ക്രിസ്തീയസഭ സ്ഥാപിക്കണം. മറ്റുസ്ഥലത്തു ദൈവവിചാരണയും മറ്റുസഭകളുടെ വൈരാഗ്യവും മതിയാകും" (ചർച്ചടൈംസ് ആഗസ്റ്റ ൨൨) മലയാളത്തു ചർച്ചമിഷ്യൻറ വേല ആരംഭിച്ചപ്പോൾ ഈ നല്ല ബുദ്ധി തോന്നിയിരുന്നെങ്കിൽ സുറിയാനി സഭക്കു ഇന്നു കാണുന്ന കുഴപ്പങ്ങൾ ഒന്നും ഉണ്ടാകാതെ പോയെനെ. കപ്തായസഭ യാക്കോബായസഭയോടു എല്ലാവിധത്തിലും യോജിച്ചിരിക്കുന്ന ഒരു സഭയാണ. അവരുടെ വയലിൽ മിഷ്യൻപ്രവേശിക്കുന്നതു ന്യായമല്ലന്നാണ മേല്പറഞ്ഞതു. സുറിയാനിവയലിൽ പ്രവേശിച്ചതും ന്യായമല്ലന്നു ഈ സമിതിക്കു സമ്മതിക്കേണ്ടതായിരുന്നു. സുറിയാനിക്കാരുടെ പരിശുദ്ധ കുർബാനയെക്കുറിച്ചു "ഏറ്റവും നീചകരമായ കോമാളിത്തരം" എന്നു അന്നത്തെ ... പിച്ചു എഴുതിയ മിഷ്യനറി ഇന്നു ജീവിച്ചിരുന്നെങ്കിൽ അവരുടെ അന്നത്തെ പ്രവൃത്തി ഇന്നത്തെ പരിഷ്കാരത്തിനു വിപരീതമെന്നു കാണേമായിരുന്നു.

⁘ ⁘ ⁘

റെവറണ്ട ഫൌലർ എന്ന പേരായ ഒരു പാദ്രി ക്രിസ്തീയ ഈജിപ്ത എന്ന പേരിൽ ഒരു പുസ്തകം പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. അതിൽ ഈജിപ്തിലെ കപ്തായ സഭയുടെ ചരിത്രം ശുദ്ധ മർക്കോസ ഏവൻഗേലിസ്ഥായുടെ കാലമുതൽ ഇന്നേവരെ ഉള്ളതു വിവരിച്ചിരിക്കുന്നു. അതിൽ ആ സഭയെക്കുറിച്ചു പറയുന്നതാവിതു:—"ഇ ലൊം നിസ്സാരമായ അപൂർവ്വം ചിലസംഗതികൾ ഒഴിച്ചു സത്യവിശ്വാസത്തെ റോമാക്കാരുടെയും, മതവിപരീതികളുടെയും, മഹമ്മദുകാരുടെയും ഭയങ്കര പീഡകളെ വളരെ നൂറ്റാണ്ടുകളോളം സൂക്ഷിച്ചുപാലിച്ചുവന്ന ഈ സഭയിൽ പാശ്ചാത്യർമൂലം മതത്യാഗം ഉണ്ടാകുവാൻ ഭാവിച്ചാൽ അതു അവർക്കു തൃപ്തിയായിരിക്കയില്ല. കപ്തായക്കാർ ആത്മീയ ക്രിസ്ത്യാനിത്വത്തിൻെറ ശരിയായ തോതിൽനിന്നു എത്രതന്നെ ക്ഷയിച്ചിരുന്നാലും അവരുടെ ചരിത്രം നോക്കിയാൽ അവരുടെ കുറവിൽ അല്പത്തിനു പകരമായവിധത്തിൽ അവരിൽ ഉള്ള ജീവനിൽ അത്രെ ആശ്ചര്യപ്പെടുവാനുള്ളതു. മതത്യാഗം ചെയ്യുക്കുമെന്നുള്ള സംശയം തീർത്താൽ, കപ്തായസഭ ഒരുസഹോദരിയിൽനിന്നെന്നപോലെ അംഗ്ലിയാസഭയിൽനിന്നു സഹായവും ആലോചനയും കൈകൊള്ളുവാൻ തയാറാണ. ചർച്ചടൈംസ് ടി. ൨൨—)

⁘ ⁘ ⁘

ഒരുമരണം—പിറവത്തുപള്ളിയിൽ ദിവ്യശ്രീ. വട്ടക്കാട്ടിൽ യോഹന്നാൻകത്തനാരവർകൾ തൻെറ ൬൫-ാം വയസ്സിൽ ഈമാസം ൧൧-ാം നു- ഞായറാഴ്ച കാലത്തു ൧൧. മണിക്കു പരലോകപ്രാപ്തനായിരിക്കുന്ന എന്നുള്ള വിവരം വ്യസനപൂർവ്വം അറിയിച്ചുകൊള്ളുന്നു. ശവസംസ്കാരം വന്ദ്യദിവ്യശ്രീ. യാക്കോബ റമ്പാച്ചൻ അവർകൾ പാലപ്പള്ളിൽ അബ്രാഹം കത്തനാരവർകൾ മലങ്കര മല്പാൻ കോനാട്ടു മാത്തൻകത്തനാരവർകൾ മുതലായി ഇരുപതിൽപരം വൈദികന്മാരുംകൂടി അന്നേദിവസം ൪. മണിക്കു ഭംഗിയായി നടത്തപ്പെട്ടു. കത്താവിൽ നിദ്രപ്രാപിച്ച ഈ പട്ടക്കാരനു വേണ്ടി വിശ്വാസികൾ പ്രാർത്ഥിക്കണമെന്നു അപേക്ഷിക്കുന്നു.

⁘ ⁘ ⁘

മുളന്തുരുത്തി പള്ളിക്കൂടം—ഈ പ്രാചീന പള്ളിയോടു ചേർത്തു ഒരു ഇംഗ്ലീഷ പള്ളിക്കൂടം പള്ളി ഇടവകയിൽ ഒരു നാഥനായിരിക്കുന്ന ചാലിൽ കോരയുടെ മേനജമെണ്ടിൽ കുറെനാളായി നടത്തിവരുന്നുണ്ടു. ഈയിടെ വളരെ ഭംഗിയായും വിസ്താരമായും ഒരുകെട്ടിടം സ്കൂൾ വകെക്കു പള്ളിയിൽനിന്നു പണി കഴിപ്പിച്ചു പോയമാസത്തിൽ നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസു മെത്രാപ്പോലിത്താ അവർകളും മാർ ഗ്രീഗോറിയോസു മെത്രാപ്പോലിത്താ അവർകളും കൂടി ഒരു വലിയ യോഗത്തിൽവച്ചു ഈ പുതിയ കെട്ടിടം തുറന്നിരിക്കുന്നു.

⁘ ⁘ ⁘

അടൂർനിന്നു ഒരുലേഖകൻ മാർ ദീവന്നാസ്യോസു മെത്രാപ്പോലിത്താ സ്മാരകത്തെസംബന്ധിച്ചു താഴെപറയുന്ന അഭിപ്രായങ്ങൾ എഴുതിയിരിക്കുന്നു. ൧. തിരുവനന്തപുരത്തു വിദ്യാർത്ഥികളുടെ ഉപയോഗത്തിനു ഒരു സത്രം പണിയിക്ക. (൨ അല്ലെങ്കിൽ അനാഥക്കുട്ടികളെ വളർത്തി വിദ്യഅഭ്യസിപ്പിക്കുന്നതിനു ഒരുഏർപ്പാടുചെയ്ക. ഇവ രണ്ടിൽ ഒന്നായാൽ കൊള്ളാമെന്നാണ ഈ ലേഖകൻെറ അഭിപ്രായം

മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ജൂബിലി കമ്മട്ടി പ്രസിഡെണ്ടായ അങ്കമാലി കോട്ടയം ഇടവകകളുടെ മാർ പൌലൊസ അത്താനാസ്യോസു മെത്രാപ്പോലീത്തായിൽ നിന്നു.

മലങ്കര ഇടവകയിൽ ഉള്ള എല്ലാ പള്ളിക്കാരും കണ്ടന്നാൽ നിങ്ങൾക്കു വാഴ്വു.

ജൂബിലി ആഘോഷത്തിന്റെ പ്രൊഗ്രാമും സ്മാരക സ്വഭാവവും തീരുമാനിക്കുന്നതിനു അടുത്ത തുലാം ൧൫-ാം നു- ഒരു പൊതുയോഗം സിമ്മനാരിയിൽ കൂടണമെന്നു കല്പന അയച്ചിട്ടുണ്ടല്ലൊ. ഈ കല്പന ചെന്നശേഷം പടക്കുള്ള അനേകം പള്ളിക്കാർ അയച്ചിട്ടുള്ള മറുപടിയിൽ അവർ സ്മാരകദ്രവ്യശേഖരത്തിൽ വളരെ ജാഗ്രതയായി ശ്രമിച്ചുവരുന്നു എങ്കിലും ഈ തീയതിയിൽ ഹാജരാകുവാൻ പലകാരണങ്ങളാൽ പാടില്ലാതെ വരുന്നതുകൊണ്ടും എല്ലാവരും ഇതിൽ സംബന്ധിക്കണമെന്നു ആഗ്രഹമുള്ളതുകൊണ്ടും സ്മാരക സ്വഭാവം വൃശ്ചികം ൧൫-ാം നു-യോടു അടുത്ത ഒരു തീയതിയിൽ യോഗം കൂടി തീരുമാനിക്കണമെന്നു അപേക്ഷിച്ചിരിക്കുന്നു. എല്ലാവർക്കും ഒന്നുപോലെ ഉത്സാഹമുള്ള ഒരു സംഗതിയാകകൊണ്ടു എല്ലാവർക്കും സംബന്ധിപ്പാൻ സൌകൎയ്യമുള്ള ഒരു സമയം അനുവദിച്ചുകൊടുക്കേണ്ടതുമാകയാൽ പൊതുയോഗം മാററിവച്ചിരിക്കുന്നു. എങ്കിലും തുലാം ൧൫-ാം നു- ജൂബിലി കമ്മട്ടിക്കാരുടെ യോഗം കൂടി ജൂബിലി ആഘോഷവിധങ്ങൾ തീരുമാനിക്കുന്നതാണ. വൃശ്ചികം ൧൫-ാം നു-ലെ പൊതു ആഘോഷത്തിൽ സംബന്ധിപ്പാൻ പള്ളികൾക്കു അയക്കുന്ന കല്പനയോടുകൂടെ സ്മാരക സ്വഭാവം വ്യവസ്ഥപ്പെടുത്തുന്നതിനു പൊതുയോഗം കൂടുവാൻ തൊട്ടടുത്ത ഒരുദിവസം നിശ്ചയിച്ചു അറിയിക്കുന്നതാണ.

ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങളോടുകൂടെ വൎദ്ധിച്ചിരിക്കുമാറാകട്ടെ.

൧൦൮൧-ാമാണ്ടു കന്നിമാസം ൨൮ നു- സിമ്മനാരിയിൽ നിന്നും.

❖ ❖ ❖

എം. സി. പിന്നെയും എഴുതുന്നതു—"ചെറിയപള്ളിയിലെ കൈസ്ഥാനസംഗതിയിൽ ആവശ്യപ്പെട്ട സംശയനിവാരണം മിത്രം രഹസ്യത്തിലും അറിയിച്ചുതരാതിരിക്കുന്നതിനാൽ ഞാൻ അദ്ദേഹത്തിന്റെ പേൎക്കു നേരെ എഴുതി അയച്ചിട്ടുണ്ട. ആകയാൽ ആകാൎയ്യം സംബന്ധിച്ചു ഒന്നും പത്രികയിൽ ഈ പ്രാവശ്യം ഞാൻ എഴുതുന്നില്ല"

❖ ❖ ❖

വട്ടിപ്പണക്കേസ്—ഇതിലേക്കു നവീകരണതലവനെ വിസ്തരിപ്പാൻ റിപ്പോൎട്ടുകൾ ആലപ്പുഴ കോടതിയിലേക്കു അയച്ചിരിക്കുന്നതായും അതു കഴിഞ്ഞാൽ ഉടനെ ഹീയറിങ്ങും വിധിയും ഉണ്ടാകുമെന്നും അറിയുന്നു.

❖ ❖ ❖

മസ്മൂറ:—നി. വ. ദി. ശ്രീ. മാർ അത്താനാസ്യോസു മെത്രാപ്പോലീത്താ അവർകളാൽ സുറിയാനിയിൽനിന്നും തൎജ്ജമ ചെയ്യപ്പെട്ട ദാവീദിന്റെ സങ്കീൎത്തനങ്ങൾ അച്ചടിച്ചു തീൎന്നിരിക്കുന്നതിനാൽ ആവശ്യക്കാർ മാത്തൊമ്മാസ് അച്ചുക്കൂടം മാനേജരോടു ആവശ്യപ്പെടേണ്ടതാകുന്നു. വില എട്ടു ചക്രമായിരിക്കും.

❖ ❖ ❖

മുളന്തുരുത്തിയിൽ മാർ ദീവന്നാസ്യോസു സ്മാരകമായി ഒരു ഹാൾ പണി ആരംഭിച്ചിരിക്കുന്നതായി അറിയുന്നു.

❖ ❖ ❖

ഒരു പള്ളിപ്രതിഷ്ഠ—അഡെലെയ്ഡ് എന്നസ്ഥലത്തു പുതനായി പണികഴിപ്പിച്ച അംഗ്ലിയാ ഭദ്രാസനപ്പള്ളി പോയ ജൂലായിമാസത്തിൽ പ്രതിഷ്ഠ ചെയ്യപ്പെട്ടപ്പോൾ എഡ്വേൎഡ ചക്രവൎത്തിയുടെ പുത്രനും പല ബിഷോപ്പന്മാരും ഉണ്ടായിരുന്നു. ശുദ്ധീകരണപ്രാൎത്ഥന അംഗ്ലിയാപള്ളിക്രമത്തിൽനിന്നല്ല, കിഴക്കെ സഭയിൽനിന്നു പകൎത്തിയാണ പ്രയോഗിച്ചതു. (ചൎച്ച്ടൈംസ്. ആഗസ്റ്റ ൨൦)

❖ ❖ ❖

സ്കാററലണ്ടിലെ ഫ്രീചൎച്ചിൽനിന്നു ഈയിടെ ഭിന്നിച്ചുപിരിഞ്ഞു ഒരുകൂട്ടർ സഭാസ്വത്തിന്മേൽ ഉള്ള അവകാശത്തിനായി കൊടുത്ത അന്യായം അവൎക്കു ദോഷമായി തള്ളപ്പെട്ടിരിക്കുന്നു.

---

# പത്രവരി അടച്ചവരുടെ പേരുവിവരം

---

| | അവർകൾ | രൂ | ച |
|---|---|---|---|
| കൊട്ടാരക്കര നെല്ലിക്കുന്നത്തു ചാമക്കാലാവല്യവീട്ടിൽ ഇട്ടിക്കള | | ൧ | ൧൪ |
| ,, തെക്കുംപ്രത്തു കിണറ്റുംകര കോരുത | ,, | ൩ | ൦ |
| ചെങ്ങന്നൂർ പഴയടത്തു കൊച്ചിക്കാ | ,, | ൧ | ൦ |
| ,, കൊച്ചുകടന്തോടിൽ ഗീവറുഗീസു | ,, | ൧ | ൧൪ |
| ,, ത്രാക്കല്ലൂർ ചക്കി | ,, | ൨ | ൦ |
| ,, കടന്തോട്ടിൽ മാമ്മൻ | ,, | ൧ | ൧൩ |
| വെളിയനാട്ടു കുമരംകേരിതറയാൽ ഉതുപ്പാൻ | ,, | ൧ | ൧൪ |
| കോഴഞ്ചേരി ചന്തയിൽകച്ചവടം പാണ്ടികശാലയിൽ പീലിപ്പോസ | ,, | ൧ | ൧൪ |
| മുരണി- തെങ്ങുംമ്പാളേയിൽ കുഞ്ഞിച്ചെറിയ | ,, | ൧ | ൨൧ |
| മാരാമൺ പള്ളിയൽ ഇരിക്കും ൨.ാം തീത്തൂസു മാർ തോമാമെത്രാപ്പൊലിത്താ | ,, | ൩ | ൦ |
| അയരൂർ മാവേലിൽ കൊച്ചുകുഞ്ഞു | ,, | ൧ | ൧൪ |
| റാന്നി ബ. പള്ളിയോഗം | | ൧ | ൧൪ |
| മേപ്രാ പുതിയോട്ടായ ഏഴവിരാലിൽ പുത്തൻപുരക്കൽ കരുവിള കൊച്ചിട്ടികരുവിള | ,, | ൦ | ൧൪ |
| കോട്ടയം മുൻസിപ്പുകോട്ടു ആമ്യൻ കഴുത്താററിൽ വറുഗീസു മാത്തു | ,, | ൧ | ൧൪ |
| ,, പുത്തൻപറമ്പിൽ ഇട്ടിയവരാ മുതൽപിടിക്കാരൻ | | ൨ | ൦ |
| ,, മുൻസിപ്പുകോട്ടു വക്കീൽ പി. തോമ്മാസു | ,, | ൧ | ൧൩ |
| ,, പി. കെ. കുഞ്ഞൻവക്കീൽ | ,, | ൧ | ൧൩ |
| ,, വേങ്കടത്തു ഏലക്കസന്ത്രയോസു കത്തനാർ | ,, | ൧ | ൧൪ |
| ,, മാർ ദീവന്നാസ്യോസു സിമ്മനാരി സ്കൂൾ മാസ്റ്റർ കൊല്ലപറമ്പിൽകുഞ്ഞൻ | ,, | ൧ | ൧൪ |
| ,, പി. കെ. കോശിവക്കീൽ | ,, | ൧ | ൧൪ |
| ,, പുന്നൻജഡ്ജി ബി. എ. ബി. എൽ. | ,, | ൧ | ൧൪ |
| ,, ഏറികാട്ടു മാത്തു അപ്പു | ,, | ൧ | ൧൪ |
| ,, കണ്ടഞ്ചിറ തയ്യത്തുവറുഗീസുശിപായി | ,, | ൧ | ൧൩ |
| താഴത്തങ്ങാടി പള്ളത്തുശേരൽ കുഞ്ഞൻ | ,, | ൧ | ൧൩ |
| കീഴിരൂർ മുട്ടുംപ്രത്തു അവുസെപ്പു | ,, | ൧ | ൧൪ |
| കറിച്ചി കല്ലുപുരക്കൽ പോത്തൻ | ,, | ൧ | ൦ |
| ,, കല്ലാശേരിൽ ഉലഹന്നൻ | ,, | ൧ | ൧൪ |
| ,, കോലത്തുകളത്തിൽ ഉലഹന്നൻ കരുവിള | ,, | ൧ | ൧൪ |
| നീലമ്പേരൂർ പുത്തൻപുരക്കൽ കുഞ്ഞൻ | ,, | ൧ | ൧൩ |
| പാമ്പാടി തയ്യിടയിൽ തൊമ്മൻ | ,, | ൨ | ൧൦ |

---